കുറിപ്പ്.—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന ഒഴിവുകളിലേക്ക് പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി 19-9-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചുമണി വരെ.

9. അപേക്ഷാഫീസ്—2 രൂപ (രണ്ടു രൂപ)

പട്ടികജാതി/പട്ടിക വർഗ്ഗക്കാർക്കും മതിയായ സേവനകാലാവധി പൂർത്തിയാക്കി പെൻഷൻ ലഭിക്കാൻ അർഹതയുള്ള വിമുക്തഭടന്മാർക്കും അപേക്ഷാഫീസ് ആവശ്യമില്ല. അവർ വില മുദ്രണം ചെയ്യാത്ത സൗജന്യമായി ലഭിക്കുന്ന അപേക്ഷാഫാറങ്ങളിൽ അപേക്ഷിച്ചാൽ മതിയാകും.

മേൽപ്പറഞ്ഞ അപേക്ഷാഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കേണ്ടതാണ്.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം:—

ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് പരീക്ഷാ വിഭാഗം,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ആഫീസ്, പട്ടം,
തിരുവനന്തപുരം-695 004

മേൽ പറഞ്ഞ വിലാസം അച്ചടിച്ചിട്ടുള്ള ഒരു കവർ അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം നിങ്ങൾക്ക് സൗജന്യമായി ആവശ്യപ്പെടാവുന്നതും ലഭിക്കുന്നതുമാണ്. കവറിൽ അച്ചടിച്ചിട്ടുള്ള അഡ്രസിൽ ആവശ്യമുള്ളപക്ഷം തിരുത്തലുകൾ വരുത്തി അപേക്ഷ പ്രസ്തുത കവറിൽ അയയ്ക്കാവുന്നതാണ്.

(വിശദ വിവരങ്ങൾക്ക് ഈ വിജ്ഞാപനത്തിന്റെ രണ്ടാം ഭാഗത്ത് ചേർത്തിരിക്കുന്ന പൊതുവ്യവസ്ഥകൾ സശ്രദ്ധം വായിച്ചു നോക്കുക).

നമ്പർ—3.

കാററഗറി—1

ഒന്നാം വിഭാഗം

1. വകുപ്പ്—വിവിധ വകുപ്പുകൾ
2. ഉദ്യോഗപ്പേര്—ലോവർ ഡിവിഷൻ ക്ലാർക്ക്
3. ശമ്പളം—രൂപ 330-515
4. നിയമനരീതി—നേരിട്ടുള്ള നിയമനം
5. പരീക്ഷാ യോഗ്യത—

എസ്. എസ്. എൽ. സി. യോ തത്തുല്യമായ പരീക്ഷയോ ജയിച്ചിരിക്കണം.

കുറിപ്പ്:—ഉദ്യോഗാർത്ഥികൾ താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകളിലെ 15-ാം ഖണ്ഡികയിൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകൾക്കു പുറമേ എസ്. എസ്. എൽ. സി. യോ തത്തുല്യമായ പരീക്ഷയ്ക്കോ ലഭിച്ചിട്ടുള്ള മാർക്ക് ലിസ്റ്റിന്റെ എൻഡോഴ്സ്മെന്റോടുകൂടിയ പേജിന്റെ ശരിപ്പകർപ്പുകൾ കൂടി സ്വയം സാക്ഷ്യപ്പെടുത്തി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

6. പ്രായപരിധി—1-1-1984-ൽ 18 (പതിനെട്ട്) വയസ് തികഞ്ഞിരിക്കേണ്ടതും 35 (മുപ്പത്തിയഞ്ച്) വയസ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച വിശദ വിവരങ്ങൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡികയിൽ പറഞ്ഞിട്ടുള്ള വ്യവസ്ഥകൾ നോക്കുക.)

കുറിപ്പ്:—(1) ഗവൺമെന്റ് സ്ഥിരം സർവ്വീസിലോ വർക്ക് എസ്റ്റാബ്ലിഷ്മെന്റ് സർവ്വീസിലോ ലോവർ ഗ്രേഡിൽ ഏതെങ്കിലും ഉദ്യോഗത്തിലിരിക്കുന്നവർക്ക് ഈ വിജ്ഞാപനം അനുസരിച്ചു ലോവർ ഡിവിഷൻ ക്ലാർക്ക് ഉദ്യോഗത്തിന് അപേക്ഷിക്കാവുന്നതാണ്. പ്രായപരിധി, പരീക്ഷാ യോഗ്യത എന്നീ നിബന്ധനകളിൽ നിന്നും ഇക്കൂട്ടർ ഒഴിവാക്കപ്പെടുന്നതാണ്. അവർ അപേക്ഷാ ഫാറത്തിൽ ബന്ധപ്പെട്ട കോളത്തിൽ അവരുടെ ജാതിയുടെ പേര് രേഖപ്പെടുത്തേണ്ടതില്ല. അവരുടെ തിരഞ്ഞെടുപ്പ് തീർത്തും യോഗ്യതയുടെ അടിസ്ഥാനത്തിലായതുകൊണ്ട് അവർക്ക് സംവരണാനുകൂല്യം ലഭിക്കുന്നതല്ല. അപേക്ഷകർ അപേക്ഷയോടൊപ്പം ബന്ധപ്പെട്ട ആഫീസ് മേധാവിയിൽ നിന്നും തങ്ങൾ ഏതു സർവ്വീസിൽ ഉള്ളവരാണെന്നും എത്ര മാത്രം സർവ്വീസ് ദൈർഘ്യം ഉണ്ടെന്നും തെളിയിക്കുന്ന സർട്ടിഫിക്കറ്റ് (അസ്സൽ സർട്ടിഫിക്കറ്റ്) വാങ്ങി അയച്ചിരിക്കണം. (പട്ടികജാതി/പട്ടികവർഗ്ഗ അംഗങ്ങൾക്ക് അപേക്ഷാഫീസിൽ യാതൊരു ഇളവും അനുവദിക്കുന്നതല്ല.)

(2) ദേശീയ മസൂരി നിർമ്മാർജ്ജന പരിപാടിയിൽ ഉൾപ്പെട്ട എന്യൂമറേറ്റർ കം വാക്സിനേറ്റർമാർക്കും ദേശീയ മലമ്പനി നിർമ്മാർജ്ജന പരിപാടിയിൽ നിന്നും പിരിച്ചുവിടപ്പെട്ട മലേറിയ സർവൈലൻസ് ജോലിക്കാർക്കും അപേക്ഷാത്തീയതിയിൽ നാലു വർഷത്തിൽ കുറയാത്ത സർവ്വീസുള്ളപക്ഷം ഈ വിജ്ഞാപനപ്രകാരം ലോവർ ഡിവിഷൻ ക്ലാർക്ക് ഉദ്യോഗത്തിന് അപേക്ഷിക്കാവുന്നതാണ്. പ്രായപരിധി പരീക്ഷാ യോഗ്യത എന്നീ നിബന്ധനകളിൽ നിന്നും ഇക്കൂട്ടർ ഒഴിവാക്കപ്പെടുന്നതാണ്. അപേക്ഷാ ഫാറത്തിലെ ബന്ധപ്പെട്ട കോളത്തിൽ അവരുടെ ജാതിയുടെ പേര് രേഖപ്പെടുത്തേണ്ടതില്ല. അവരുടെ തിരഞ്ഞെടുപ്പ് തികച്ചും യോഗ്യതയുടെ അടിസ്ഥാനത്തിലായതുകൊണ്ട് അവർക്ക് സംവരണാനുകൂല്യം ലഭിക്കുന്നതല്ല. അപേക്ഷകർ അപേക്ഷയോടൊപ്പം ബന്ധപ്പെട്ട ആഫീസ്/വകുപ്പ് മേധാവിയിൽ നിന്നും തങ്ങൾ ഏതു സർവ്വീസിൽ ഉള്ളവരാണെന്നും എന്തുമാത്രം സർവ്വീസ് ദൈർഘ്യം ഉണ്ടെന്നും തെളിയിക്കുന്ന സർട്ടിഫിക്കറ്റ് (അസ്സൽ സർട്ടിഫിക്കറ്റ്) വാങ്ങി അയച്ചിരിക്കണം. (പട്ടികജാതി/പട്ടികവർഗ്ഗക്കാർക്ക് അപേക്ഷാഫീസിൽ യാതൊരു ഇളവും അനുവദിക്കുന്നതല്ല.)

(3) സെക്രട്ടറിയേറ്റ്, പബ്ലിക് സർവ്വീസ് കമ്മീഷൻ എന്നീ ആഫീസുകൾ ഉൾപ്പെടെയുള്ള വിവിധ വകുപ്പുകളിൽ ജോലി നോക്കുന്നവരും എസ്. എസ്. എൽ. സി. ജയിച്ചവരുമായ ടൈപ്പിസ്റ്റുകൾക്കും അപേക്ഷത്തീയതിയിൽ മൊത്തം നാലു വർഷത്തിൽ കുറയാത്ത സർവ്വീസു ഉള്ളപക്ഷം

ഈ വിജ്ഞാപന പ്രകാരം ലോവർ ഡിവിഷൻ ക്ലാർക്ക് ഉദ്യോഗത്തിന് അപേക്ഷിക്കാവുന്നതാണ്. അവർക്ക് പരമാവധി പ്രായപരിധി 40 വയസ്സ് ആയിരിക്കുന്നതാണ്. പിന്നോക്ക സമുദായങ്ങൾക്ക് മൂന്നു വർഷവും പട്ടികജാതി/പട്ടികവർഗ്ഗക്കാർക്ക് അഞ്ചു വർഷവും പരമാവധി പ്രായപരിധിയിൽ ഇളവ് അനുവദിക്കുന്നതാണ്. അപേക്ഷാഫാറത്തിലെ ബന്ധപ്പെട്ട കോളത്തിൽ അവരുടെ ജാതിയുടെ പേർ രേഖപ്പെടുത്തേണ്ടതില്ല. എന്നാൽ ജാതി തെളിയിക്കുന്ന സർട്ടിഫിക്കറ്റ് അപേക്ഷയോടൊപ്പം അയക്കേണ്ടതാണ്. അവരുടെ തെരഞ്ഞെടുപ്പ് തികച്ചും യോഗ്യതയുടെ അടിസ്ഥാനത്തിൽ ആയതുകൊണ്ട് അവർക്ക് സംവരണാനുകൂല്യം ലഭിക്കുന്നതല്ല. അപേക്ഷകർ അപേക്ഷയോടൊപ്പം ബന്ധപ്പെട്ട ആഫീസ്/വകുപ്പ് മേധാവിയിൽ നിന്നും തങ്ങൾ ഏതു സർവ്വീസിൽ ഉള്ളവരാണെന്നും എന്തുമാത്രം സർവ്വീസ് ദൈർഘ്യം ഉണ്ടെന്നും തെളിയിക്കുന്ന സർട്ടിഫിക്കറ്റ് (അസ്സൽ സർട്ടിഫിക്കറ്റ്) വാങ്ങി അയക്കേണ്ടതാണ്. (പട്ടികജാതി/പട്ടികവർഗ്ഗത്തിൽപ്പെട്ടവർക്ക് അപേക്ഷാഫീസിൽ യാതൊരു ഇളവും അനുവദിക്കുന്നതല്ല.)

(4) സുപ്രീംകോടതി വിധിയുടെ അടിസ്ഥാനത്തിൽ, താൽക്കാലിക ജീവനക്കാർക്ക് പ്രത്യേകം അനുവദിച്ചിട്ടുള്ള വയസ്സിളവിനെ സംബന്ധിക്കുന്ന വിവരങ്ങൾക്ക് പൊതു വ്യവസ്ഥകളിലെ 2-ാം ഖണ്ഡികയിൽ (5)-ാമത്തെ ഇനം നോക്കുക.

കാറ്റഗറി—1

രണ്ടാം വിഭാഗം

1. വകുപ്പ്—വിവിധ വകുപ്പുകൾ
2. ഉദ്യോഗപ്പേര്—ലോവർ ഡിവിഷൻ ക്ലാർക്ക്
3. ശമ്പളം—രൂപ 330–515
4. നിയമനരീതി—ട്രാൻസ്ഫർ മുഖേനയുള്ള നിയമനം

കേരള സംസ്ഥാന സർവ്വീസിൽ വിവിധ വകുപ്പുകളിൽ 330-515 രൂപ ശമ്പള നിരക്കിൽ ലോവർ ഡിവിഷൻ ക്ലാർക്ക് തസ്തികകളിൽ ഉണ്ടാകുന്ന ഒഴിവുകളിൽ അഞ്ചു ശതമാനം 10-1-1974-ലെ ഗവൺമെന്റ് ഉത്തരവ് പി. 11/74/പി. ഡി. പ്രകാരം സംസ്ഥാന സബോർഡിനേറ്റ് സർവ്വീസുകളിൽ താഴ്ന്ന ശമ്പളമുള്ള ജോലികളിൽ സേവനം അനുഷ്ഠിക്കുന്ന ജീവനക്കാർക്കുവേണ്ടി റിസർവ്വ് ചെയ്തിരിക്കുന്നതിനാൽ പ്രസ്തുത ജീവനക്കാരിൽ നിന്നും അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു. ഈ നിയമനങ്ങളും ജില്ലാടിസ്ഥാനത്തിൽ ആയതിനാൽ അപേക്ഷകർ ഏതു ജില്ലയിൽ നിയമനം ലഭിക്കാൻ ആഗ്രഹിക്കുന്നുവോ ആ ജില്ലയിലുള്ള പബ്ലിക് സർവ്വീസ് കമ്മീഷന്റെ ജില്ലാ ആഫീസിലേയ്ക്ക് അപേക്ഷകൾ അയക്കേണ്ടതാണ്. താഴെപ്പറയുന്ന വ്യവസ്ഥകൾക്ക് വിധേയമായിട്ടാണ് ഈ നിയമനങ്ങൾ നടത്തുന്നത്.

1. കേരളാ ഗവൺമെന്റ് സബോർഡിനേറ്റ് സർവ്വീസുകളിൽ 330-515 രൂപയിൽ താഴെ ശമ്പള നിരക്കുള്ള തസ്തികകളിൽ ജോലിയിലിരിക്കുന്ന ജീവനക്കാർക്ക് അപേക്ഷിക്കാവുന്നതാണ്. അപേക്ഷ അയയ്ക്കുന്ന തീയതിയിൽ അവർ ഏതെങ്കിലും ഒരു സബോർഡിനേറ്റ് സർവ്വീസിലെ സ്ഥിരം ജീവനക്കാരനോ, പ്രൊബേഷൻ തൃപ്തികരമായി പൂർത്തിയാക്കിയിട്ടുള്ള ആളോ, പ്രൊബേഷണറോ ആയിരിക്കേണ്ടതാണ്. ഉദ്യോഗാർത്ഥിയുടെ സർവ്വീസിനെ സംബന്ധിച്ചുള്ള വിവരങ്ങൾ കാണിക്കുന്ന സർട്ടിഫിക്കറ്റ് ഈ പരസ്യത്തിന്റെ ഒന്നാം അനുബന്ധമായി കാണിച്ചിരിക്കുന്ന ഫാറത്തിൽ പൂരിപ്പിച്ച് ബന്ധപ്പെട്ട ആഫീസ് മേധാവിയിൽ നിന്നും വാങ്ങി അപേക്ഷയോടൊപ്പം അയക്കേണ്ടതാണ്. അപ്രകാരമുള്ള സർട്ടിഫിക്കറ്റ് ഇല്ലാതെയുള്ള അപേക്ഷകൾ ട്രാൻസ്ഫർ മുഖേനയുള്ള നിയമനത്തിനുവേണ്ടി പരിഗണിക്കുന്നതല്ലാത്തതും നിരസിക്കപ്പെടുന്നതുമാണ്. എംപ്ലോയ്മെന്റ് എക്സ്ചേഞ്ചുകൾ മുഖേനയോ മററു വിധത്തിലോ നിയമിക്കപ്പെട്ട താൽക്കാലികാടിസ്ഥാനത്തിൽ ജോലി നോക്കുന്നവർക്ക് ഈ വിജ്ഞാപനമനുസരിച്ച് അപേക്ഷ അയയ്ക്കുവാൻ അർഹതയുണ്ടായിരിക്കുന്നതല്ല.

2. സർവ്വീസിൽ നിന്നുമുള്ള ഉദ്യോഗാർത്ഥികൾ നിശ്ചിത പരീക്ഷായോഗ്യത വേണമെന്ന നിബന്ധനയിൽ നിന്നും പ്രായപരിധിയിൽ നിന്നും ഒഴിവാക്കപ്പെടുന്നതാണ്. അവർ അപേക്ഷാ ഫാറത്തിൽ ബന്ധപ്പെട്ട കോളത്തിൽ അവരുടെ ജാതിയുടെ പേര് രേഖപ്പെടുത്തേണ്ടതില്ല.

3. നേരിട്ടുള്ള നിയമനത്തിന് അപേക്ഷിച്ച ഉദ്യോഗാർത്ഥികൾക്കും സർവ്വീസിൽ നിന്നുള്ള ഉദ്യോഗാർത്ഥികൾക്കുംവേണ്ടി ഈ ഗസറ്റ് വിജ്ഞാപനത്തിൽ അന്യത്ര പരസ്യപ്പെടുത്തിയിട്ടുള്ള നിബന്ധനകളനുസരിച്ച് ഒരു പൊതു മത്സര പരീക്ഷ കമ്മീഷൻ നടത്തുന്നതും നേരിട്ടുള്ള നിയമനത്തിനും സർവ്വീസിൽ നിന്നുള്ള നിയമനത്തിനുംവേണ്ടി, പരീക്ഷയുടെ മാർക്കിന്റെ അടിസ്ഥാനത്തിൽ പ്രത്യേകം റാങ്ക് ലിസ്റ്റുകൾ ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്നതുമാണ്. പ്രസ്തുത പരീക്ഷകളിൽ 40 ശതമാനത്തിൽ കുറയാതെ മാർക്ക് നേടിയിട്ടുള്ള ഉദ്യോഗാർത്ഥികൾ റാങ്ക് ലിസ്റ്റിൽ ഉൾപ്പെടാൻ അർഹതയുള്ളവരാണ്. കമ്മീഷന്റെ ജില്ലാ ആഫീസുകളിൽ എഴുതി അറിയിക്കപ്പെടുന്ന ഒഴിവുകളിൽ അഞ്ചു ശതമാനം ഒഴിവുകളിലേയ്ക്ക് സർവ്വീസിൽ നിന്നും തിരഞ്ഞെടുക്കപ്പെടുന്ന ഉദ്യോഗാർത്ഥികളെ നിയമിക്കുന്നതാണ്. ട്രാൻസ്ഫർ മുഖേനയുള്ള നിയമനമായതിനാൽ കേരളാ സ്റ്റേറ്റ് ആൻഡ് സബോർഡിനേറ്റ് സർവ്വീസ് റൂൾസിലെ രണ്ടാം ഭാഗത്തിൽ 14 മുതൽ 17 വരെയുള്ള വകുപ്പുകളിൽ പറഞ്ഞിട്ടുള്ള സംവരണ വ്യവസ്ഥകൾ ഈ നിയമനത്തിന് ബാധകമല്ല. അപേക്ഷാഫീസിന്റെ കാര്യത്തിൽ പട്ടികജാതി/പട്ടികവർഗ്ഗക്കാർക്ക് പ്രത്യേകം ഇളവ് അനുവദിക്കുന്നതല്ല.

മുകളിൽ പറയുന്ന രണ്ടു വിഭാഗങ്ങളിലെ അപേക്ഷകരും താഴെ പറയുന്ന നിബന്ധനകൾക്ക് വിധേയമാണ്.

ഒരാൾതന്നെ രണ്ടു വിഭാഗത്തിലുംപ്പെട്ട ഉദ്യോഗത്തിന് അപേക്ഷിക്കുകയാണെങ്കിൽ വെവ്വേറെ അപേക്ഷകൾ അയക്കേണ്ടതും ഓരോന്നിലും ആവശ്യമായ എല്ലാ പ്രമാണങ്ങളും ചേർത്തിരിക്കേണ്ടതും ആണ്.

പ്രസ്തുത ഉദ്യോഗത്തിന് തെരഞ്ഞെടുക്കപ്പെടുന്നവർ തിരുവനന്തപുരം ഗവൺമെന്റ് സെക്രട്ടറിയേററിലെ ക്ലാർക്കുമാർക്കും അസിസ്റ്റന്റുമാർക്കും വേണ്ടിയുള്ള ട്രെയിനിംഗ് സ്കൂളിൽ ഒരു നിശ്ചിത കാലത്തെ പരിശീലനം നേടുവാൻ ബാദ്ധ്യസ്ഥരായിരിക്കും. അത് സംബന്ധിച്ചുള്ള വ്യവസ്ഥകൾ ബന്ധപ്പെട്ട ഗവൺമെന്റ് ഉത്തരവുകൾ നോക്കി മനസ്സിലാക്കാവുന്നതാണ്.

സ്വീകാര്യമായ അപേക്ഷകൾ സമർപ്പിച്ചിട്ടുള്ളവർ എസ്. എസ്. എൽ. സി. നിലവാരത്തിലുള്ള ഒരു എഴുത്തു പരീക്ഷയ്ക്ക് ഇരിക്കേണ്ടതാണ്. എഴുത്തു

പരീക്ഷയുടെ സമയം രണ്ടു മണിക്കൂറും ഏററവും കൂടിയ മാർക്ക് 100-ം ആയിരിക്കും. പരീക്ഷയുടെ വിശദ വിവരങ്ങൾ താഴെ കൊടുത്തിരിക്കുന്നു.

| വിഷയം | പരമാവധി മാർക്ക് |
| --- | --- |
| **പാർട്ട് 1.—പൊതുവിജ്ഞാനം** | |
| പ്രാദേശികവും ദേശീയവുമായ കാര്യങ്ങൾക്ക് പ്രാധാന്യം കൊടുത്തുകൊണ്ട് ദൈനംദിന വിഷയങ്ങളെക്കുറിച്ചും, ദൈനംദിന ശാസ്ത്രത്തിലെ സാധാരണ കാര്യങ്ങളെക്കുറിച്ചും പ്രാഥമികചരിത്രം ഭൂമിശാസ്ത്രം എന്നീ വിഷയങ്ങളെക്കുറിച്ചും ഉള്ള ഒബ്ജക്ടീവ് മാതൃകയിലുള്ള (Objective type) ചോദ്യങ്ങളായിരിക്കും. | 60 |
| **പാർട്ട് 2.—പ്രാദേശിക ഭാഷ** | |
| ഖണ്ഡിക എഴുത്ത്, കത്തെഴുത്ത് മുതലായവ | 20 |
| **പാർട്ട് 3.—ജനറൽ ഇംഗ്ലീഷ്** | |
| ഇംഗ്ലീഷിലുള്ള ഗദ്യഭാഗം സംഗ്രഹിച്ചെഴുത്ത്, ഇംഗ്ലീഷ് ഭാഷയിൽ പ്രചാരത്തിലുള്ള പദങ്ങൾ, ശൈലികൾ, പഴഞ്ചൊല്ലുകൾ ഇവയുടെ പ്രയോഗം മുതലായവ | 20 |

പാർട്ട് 3-ലെ ചോദ്യങ്ങൾക്ക് ഇംഗ്ലീഷിൽ ഉത്തരമെഴുതേണ്ടതാണ്. മററ് രണ്ട് വിഭാഗങ്ങൾക്കും (പാർട്ട് 1, പാർട്ട് 2) മലയാളം, തമിഴ്, കർണ്ണാടകം ഇവയിലേതെങ്കിലും ഒരു പ്രാദേശിക ഭാഷയിൽ ഉത്തരമെഴുതാവുന്നതാണ്. മൂന്നു വിഭാഗങ്ങൾക്കും ഒരേ ഉത്തരക്കടലാസിൽ തന്നെ ഉത്തരമെഴുതാവുന്നതാണ്. പരീക്ഷയിൽ വിജയിക്കുന്നതിന് മൂന്നു പാർട്ടുകൾക്കുംകൂടി മൊത്തം 40 ശതമാനം മാർക്ക് ലഭിച്ചിരിക്കേണ്ടതാണ്. പട്ടികജാതി/ പട്ടികവർഗക്കാരെയും പിന്നോക്കസമുദായങ്ങളെയും സംബന്ധിച്ചിടത്തോളം ആവശ്യമെന്ന് കാണുന്നപക്ഷം പരീക്ഷയ്ക്ക് വിജയിക്കാൻ ഒരു താഴ്ന്ന ശതമാനക്രമം സ്വീകരിച്ചേക്കാവുന്നതാണ്. തമിഴോ, കർണ്ണാടകമോ മാതൃഭാഷയായിട്ടുള്ളവർ ഒന്നും രണ്ടും വിഭാഗങ്ങൾക്ക് തമിഴിലോ കർണ്ണാടകത്തിലോ ഉത്തരമെഴുതിയാൽ മതിയാകും. ഒന്നും രണ്ടും വിഭാഗത്തിലെ ചോദ്യങ്ങൾക്ക് മേൽപ്പറഞ്ഞ ഏതെങ്കിലും ഭാഷയിൽ എഴുതുവാൻ ആഗ്രഹിക്കുന്നവർ ആ വിവരം അപേക്ഷാഫാറത്തിന്റെ മുകൾഭാഗത്ത് രേഖപ്പെടുത്തിയിരിക്കണം. ഒരു പ്രാദേശിക ഭാഷ (തമിഴ് അല്ലെങ്കിൽ കർണ്ണാടകം) മാത്രമേ രേഖപ്പെടുത്താൻ പാടുള്ളൂ. തമിഴിലോ കർണ്ണാടകത്തിലോ ഉത്തരമെഴുതുന്നവർ ഉദ്യോഗത്തിന് തെരഞ്ഞെടുക്കപ്പെടുകയാണെങ്കിൽ നിയമന തീയതി മുതൽ 4 (നാലു) വർഷത്തിനകം മലയാളഭാഷയിലുള്ള ഒരു പരീക്ഷ (Language Test in Malayalam) ജയിക്കേണ്ടതാണ്. നാലു വർഷത്തിനകം പ്രസ്തുത പരീക്ഷ ജയിക്കാത്തവരെ സർവ്വീസിൽ നിന്നും പിരിച്ചുവിടുന്നതാണ്. ഫിഡിലിററി ഗാരന്റി പോളിസി വേണ്ടതായ സ്റേറാർകീപ്പർ തുടങ്ങിയ ഉദ്യോഗങ്ങളിൽ നിയമിക്കപ്പെടുന്നതിന് സമ്മതമുള്ളവർ ആ വിവരം പരീക്ഷ നടത്തുന്ന സമയത്ത് രേഖപ്പെടുത്തി കൊടുക്കാൻ ആവശ്യപ്പെടുന്നതാണ്. റാങ്ക് ലിസ്ററ് പ്രസിദ്ധപ്പെടുത്തുമ്പോൾ അവരുടെ പേരിൽ ആ വിവരം കൂടി കാണിച്ചിരിക്കും. അങ്ങനെ സമ്മതം രേഖപ്പെടുത്തിയ ആർക്കെങ്കിലും ഫിഡിലിററി ഗാരന്റി ഇൻഷ്വറൻസ് ആവശ്യമില്ലാത്ത ഏതെങ്കിലും ഉദ്യോഗത്തിലേക്കാണ് നിയമനമുറ വരുന്നതെങ്കിൽ അതിന് തെരഞ്ഞെടുക്കപ്പെടുന്നതിന് തടസ്സമൊന്നും ഇല്ല. എന്നാൽ ഫിഡിലിററി ഗാരന്റി ഇൻഷ്വറൻസ് ആവശ്യമുള്ള തസ്തികയിലേക്ക് നിയമനത്തിന് സമ്മതം രേഖപ്പെടുത്തിയിട്ട് പിന്നീട് അത് നിരാകരിച്ചാൽ അവർക്ക് ബന്ധപ്പെട്ട സിലക്ട് ലിസ്ററിന്റെ അടിസ്ഥാനത്തിൽ മറെറാരു നിയമനവും ലഭിക്കുന്നതല്ല. അവരുടെ പേര് ലിസ്ററിൽ നിന്ന് നീക്കം ചെയ്യപ്പെടും.

കേരള സ്റേററ് ആർക്കൈവ്സിൽ (Kerala State Archives) ലോവർ ഡിവിഷൻ ക്ലാർക്കായി നിയമനം ആഗ്രഹിക്കുന്ന ഉദ്യോഗാർത്ഥികൾ അപേക്ഷയുടെ ആദ്യ പേജിൽ ഏററവും മുകളിൽ "For Appointment in the Archives also" എന്ന് വ്യക്തമായി രേഖപ്പെടുത്തിയിരിക്കണം. അപ്രകാരം രേഖപ്പെടുത്താത്ത അപേക്ഷകരെ സ്റേററ് ആർക്കൈവ്സിലേക്ക് നിയമനത്തിന് മുറ വരുമ്പോൾ പരിഗണിക്കുന്നതല്ല. റാങ്ക് ലിസ്ററ് പ്രസിദ്ധപ്പെടുത്തുമ്പോൾ മേൽപറഞ്ഞപ്രകാരം രേഖപ്പെടുത്തിയ ഉദ്യോഗാർത്ഥികളുടെ പേരിന്റെ നേർക്ക് സ്റേററ് ആർക്കൈവ്സിൽ നിയമനത്തിന് അർഹരാണെന്ന് രേഖപ്പെടുത്തിയിരിക്കും. അവർ മുറ വരുന്നതനുസരിച്ച് മററ് വകുപ്പുകളിലേക്കും നിയമിക്കപ്പെടുന്നതിന് അർഹതയുള്ളവരായിരിക്കും. എന്നാൽ ഒരാളുടെ മുറവരുന്നതനുസരിച്ച് സ്റേററ് ആർക്കൈവ്സിൽ ഒരിക്കൽ നിയമനത്തിനുള്ള ശുപാർശ ഉപയോഗിച്ചു കഴിഞ്ഞാൽ പിന്നെ മറേറതെങ്കിലും വകുപ്പിലേക്കുള്ള നിയമനത്തിന് അയാളുടെ കാര്യം പരിഗണിക്കുന്നതല്ല.

സ്റേററ് ആർക്കൈവ്സിൽ ലോവർ ഡിവിഷൻ ക്ലാർക്കായി നിയമിക്കപ്പെട്ടുകഴിഞ്ഞാൽ ഓരോരുത്തരും നിശ്ചിത പ്രൊബേഷൻ കാലത്ത് ഗവൺമെന്റ് നിശ്ചയിക്കുന്ന "Old scripts"ൽ ഉള്ള ഒരു ട്രെയിനിംഗ് വിജയകരമായി പൂർത്തിയാക്കിയിരിക്കണം.

പരീക്ഷ ഓരോ ജില്ലയിലും വിവിധ കേന്ദ്രങ്ങളിൽ വച്ച് നടത്തുന്നതാണ്. പരീക്ഷ കേന്ദ്രങ്ങൾ പിന്നീട് പ്രസിദ്ധീകരിക്കുന്നതാണ്. അപേക്ഷകരുടെ സൗകര്യമനുസരിച്ചുള്ള പരീക്ഷാകേന്ദ്രങ്ങൾ തന്നെ കഴിയുന്നതും അനുവദിക്കും. എന്നാൽ ഏത് പരീക്ഷാകേന്ദ്രം നിർദ്ദേശിച്ചാലും ഉദ്യോഗാർത്ഥികൾ അവിടെ പരീക്ഷയ്ക്കിരിക്കാൻ ബാദ്ധ്യസ്ഥരാണ്.

കുറിപ്പ്:—(1) തെരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ ആയതിനാൽ അപേക്ഷാഫാറത്തിൽ നിയമനം ഏതു ജില്ലയിലേക്കാണോ ആവശ്യപ്പെടുന്നത് ആ ജില്ലയുടെ പരീക്ഷാകേന്ദ്രത്തിൽ മാത്രമേ അപേക്ഷകരെ പരീക്ഷക്കിരിക്കാൻ അനുവദിക്കുകയുള്ളൂ. ഈ വിജ്ഞാപനപ്രകാരമുള്ള തെരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ 27-5-1971-ലെ ഗവൺമെന്റ് ഓർഡർ എം. എസ്. 154/71/പി. ഡി. യിലെ പ്രത്യേക വ്യവസ്ഥകൾക്ക് വിധേയമായി നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കുന്ന റാങ്ക് ലിസ്ററുകളിൽ നിന്ന് ഏതെങ്കിലും ഒരു ജില്ലയിലേക്ക് നിയമനം ലഭിക്കുന്ന ഒരു വ്യക്തിക്ക് തുടർച്ചയായി സർവ്വീസ് ആരംഭിക്കുന്ന തീയതി മുതൽ അഞ്ചു വർഷക്കാലത്തേക്ക് ആ ജില്ലയിൽ നിന്ന് മറെറാരു ജില്ലയിലേക്ക് മാററം അനുവദിക്കുന്നതല്ല. അഞ്ചു വർഷത്തിനുശേഷം മറെറാരു ജില്ലയിലേക്ക് മാററം അനുവദിക്കുകയാണെങ്കിൽ ആ മാററം 20-1-1961-ലെ ഗവൺമെന്റ് ഉത്തരവ് പി. എസ്. 4/പി. ഡി. യിലെ വ്യവസ്ഥകൾക്കു വിധേയമായിരിക്കുന്നതാണ്. ഇപ്പോൾ സർക്കാർ സർവ്വീസിൽ ഇതേ ഉദ്യോഗത്തിന് ഒരു ജില്ലയിൽ ഇരിക്കുന്നവർക്ക് ഇതേ ഉദ്യോഗത്തിന് മറെറാരു ജില്ലയിലേക്ക് അപേക്ഷിക്കുവാൻ പാടില്ല. 27-5-1971-ലെ ഗവൺമെന്റ് ഉത്തരവ് എം. എസ്. 154/71/പി. ഡി. യിലെ വ്യവസ്ഥ

നുസരിച്ച് ഹെഡ്ക്വാർട്ടേഴ്സ് വേക്കൻസിയിലേക്കുള്ള നിയമനം ജില്ലാടിസ്ഥാനത്തിൽ തിരുവനന്തപുരം ജില്ലയിൽ നിന്നും ആരംഭിക്കുന്നതാണ്. ഇപ്രകാരം നിയമിക്കപ്പെടുന്നതിന് പ്രത്യേകം ഓപ്ഷൻ കൊടുക്കേണ്ടതില്ല. റാങ്ക് ലിസ്റ്റിൽ ഉൾപ്പെടുത്തിയിട്ടുള്ള ഉദ്യോഗാർത്ഥികൾ ഹെഡ് ക്വാർട്ടേഴ്സിൽ ഉണ്ടാകുന്ന ഒഴിവുകളിലേയ്ക്ക് ഓപ്ഷൻ കൂടാതെ തന്നെ നിയമിക്കപ്പെടുവാൻ അർഹരാണ്.

2. ഉദ്യോഗാർത്ഥികൾ നിയമനം ആഗ്രഹിക്കുന്ന ജില്ലയിലേയ്ക്ക് അപേക്ഷ അയയ്ക്കേണ്ടതും അപേക്ഷ അയയ്ക്കുന്ന ജില്ലയുടെ പേര് അപേക്ഷാഫാറത്തിൽ നിശ്ചിത കോളത്തിൽ വ്യക്തമായി എഴുതേണ്ടതുമാണ്.

ഒഴിവുകളുടെ എണ്ണം—

| | | |
|---|---|---|
| 1. | തിരുവനന്തപുരം ജില്ല | കണക്കാക്കപ്പെട്ടിട്ടില്ല |
| 2. | കൊല്ലം ജില്ല | |
| 3. | പത്തനംതിട്ട ജില്ല | |
| 4. | ആലപ്പുഴ ജില്ല | |
| 5. | കോട്ടയം ജില്ല | |
| 6. | ഇടുക്കി ജില്ല | |
| 7. | എറണാകുളം ജില്ല | |
| 8. | തൃശ്ശൂർ ജില്ല | |
| 9. | പാലക്കാട് ജില്ല | |
| 10. | മലപ്പുറം ജില്ല | |
| 11. | കോഴിക്കോട് ജില്ല | |
| 12. | വയനാട് ജില്ല | |
| 13. | കണ്ണൂർ ജില്ല | |
| 14. | കാസർകോട് ജില്ല | |

കാസർകോട് ജില്ലയിൽ നിയമനം ആഗ്രഹിക്കുന്നവർ തങ്ങളുടെ അപേക്ഷകൾ പി. എസ്. സി. യുടെ കണ്ണൂർ ജില്ലാ ആഫീസിലേയ്ക്ക് അയക്കേണ്ടതാണ്. എന്നാൽ അപേക്ഷയുടെ ബന്ധപ്പെട്ട കോളത്തിലും അപേക്ഷ ഉള്ളടക്കം ചെയ്യുന്ന കവറിന്റെ പുറത്തും കാസർകോട് എന്ന് രേഖപ്പെടുത്തേണ്ടതാണ്.

കുറിപ്പ്.—ഈ വിജ്ഞാപനപ്രകാരം ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റുകൾ പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടുവർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് പുതിയ റാങ്ക് ലിസ്റ്റുകൾ പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റുകൾക്ക് പ്രാബല്യം ഉണ്ടായിരിക്കുന്നതല്ല. ഈ കാലയളവിനുള്ളിൽ കമ്മീഷന്റെ ബന്ധപ്പെട്ട ജില്ലാ ആഫീസുകളിൽ എഴുതി അറിയിക്കുന്ന ഒഴിവുകളിലേയ്ക്ക് ഈ ലിസ്റ്റുകളിൽ നിന്നും നിയമനത്തിന് ശുപാർശ ചെയ്യുന്നതാണ്. എന്നാൽ ഒരു റാങ്ക് ലിസ്റ്റ് നിലവിലിരിക്കുന്ന പരമാവധി രണ്ടു വർഷക്കാലത്തിനുള്ളിൽ ആ ലിസ്റ്റിൽനിന്നും ആരെയും നിയമനത്തിന് തിരഞ്ഞെടുക്കപ്പെടുന്നില്ലെങ്കിൽ അങ്ങനെയുള്ള ലിസ്റ്റിന്റെ കാലാവധി ഒരു വർഷം കൂടിയോ ഒരാളെയെങ്കിലും നിയമനത്തിന് തെരഞ്ഞെടുക്കപ്പെടുന്നതുവരെയോ ഏതാണ് ആദ്യം അതുവരെ ദീർഘിപ്പിക്കുന്നതാണ്. നേരിട്ടുള്ള നിയമനത്തിന് തയ്യാറാക്കുന്ന റാങ്ക് ലിസ്റ്റുകളോടൊപ്പം ട്രാൻസ്ഫർ മുഖേനയുള്ള നിയമനത്തിന് തയ്യാറാക്കുന്ന റാങ്ക് ലിസ്റ്റുകളുടേയും കാലാവധി അവസാനിക്കുന്നതാണ്.

അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—19-9-1984 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.

അപേക്ഷാഫീസ്—2 രൂപ (രണ്ട് രൂപ)

മേൽപ്പറഞ്ഞ അപേക്ഷാഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം.

പട്ടികജാതി/ പട്ടികവർഗ്ഗക്കാരും പെൻഷൻ ലഭിക്കുന്നവരും പെൻഷൻ ലഭിക്കാൻ അർഹത നേടിയവരുമായ വിമുക്തഭടൻമാരും സൗജന്യമായി ലഭിക്കുന്ന ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

മുകളിൽ പറയുന്ന രണ്ടു വിഭാഗങ്ങളിലെ അപേക്ഷകരും അപേക്ഷകൾ അയക്കേണ്ട മേൽവിലാസം താഴെ കൊടുത്തിരിക്കുന്നു.

കുറിപ്പ്—ഈ വിജ്ഞാപനമനുസരിച്ച് ഓരോ വിഭാഗത്തിലും ഒരു ജില്ലയിലേക്കു മാത്രമേ ഒരു ഉദ്യോഗാർത്ഥി അപേക്ഷ അയയ്ക്കാൻ പാടുള്ളു. ഇതിനു വിപരീതമായി ഒരേ വിഭാഗത്തിന് ഒന്നിൽ കൂടുതൽ ജില്ലകളിലേയ്ക്ക് അപേക്ഷ അയയ്ക്കുന്നവർക്ക് നിയമനം ലഭിക്കുന്നതായാൽ ആ നിയമനം റദ്ദാക്കുന്നതും അവരുടെ പേരിൽ ശിക്ഷണ നടപടികൾ നടത്തുന്നതുമാണ്.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—

1. തിരുവനന്തപുരം ജില്ല:

ജില്ലാ ആഫീസർ,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ജില്ലാ ആഫീസ്,
ററി. സി. 1/1583-2,
കുമാരപുരം,
മെഡിക്കൽകോളേജ് (പി. ഒ.),
തിരുവനന്തപുരം-11.

2. കൊല്ലം ജില്ല:

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
വെള്ളിമൺ,
സിവിൽ സ്റ്റേഷനു സമീപം,
കൊല്ലം.
പിൻ 691 009.

3. പത്തനംതിട്ട ജില്ല.

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
ബിൽഡിംഗ് നമ്പർ 434,
ഗ്രൗണ്ട് ഫ്ളോർ,
സെന്റ് പീറേറഴ്സ് ബിൽഡിംഗ്,
പത്തനംതിട്ട,
പിൻ. 689 645.

4. ആലപ്പുഴ ജില്ല:

ജില്ലാ ആഫീസർ,
കെ.പി.എസ്.സി.
ജില്ലാ ആഫീസ്,
ബിൽഡിംഗ് നമ്പർ 880/31,
ശാരിസദനം, തോണ്ടൻകുളങ്ങര,
ആലപ്പുഴ, പിൻ. 688 006.

5. ഇടുക്കി ജില്ല:

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ് (ഇടുക്കി),
ഹൗസ് നമ്പർ 1/727,
കട്ടപ്പന സൗത്ത് (പി. ഒ.),
ഇടുക്കി ജില്ല
പിൻ. 685 515.

6. കോട്ടയം ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
ബിൽഡിംഗ് നമ്പർ III/395.
ഫസ്റ്റ് ഫ്ളോർ, അമ്പാട്ട്
ബിൽഡിംഗ്,
ദേവലോകം, മുട്ടമ്പലം, പി. ഒ.,
കോട്ടയം—പിൻ 686 004.

7. എറണാകുളം ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
ഹൗസ് നമ്പർ 36/1165,
അമ്മൻ കോവിൽ ക്രോസ് റോഡ്,
എറണാകുളം,
കൊച്ചിൻ - 682 011.

8. തൃശ്ശൂർ ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി. ജില്ലാ ആഫീസ്,
വാർഡ് നമ്പർ 27,
ബിൽഡിംഗ് നമ്പർ 602,
സുനന്ദ, സെനാനായിഷൻ റോഡ്,
ചെമ്പുക്കാവ്, തൃശ്ശൂർ
പിൻ. 6800 20.

9. പാലക്കാട് ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
സിവിൽ സ്റ്റേഷൻ,
പാലക്കാട്, പിൻ: 678 001.

10. മലപ്പുറം ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
ഹൗസ് നമ്പർ 12/26
മലപ്പുറം 676 505.

11. കോഴിക്കോട് ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി
ജില്ലാ ആഫീസ്,
സിവിൽ സ്റ്റേഷൻ,
കോഴിക്കോട്-673 020.

12. വയനാട് ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
പഞ്ചായത്ത് ഷോപ്പിംഗ് സെന്റർ,
കെ. പി. 3/640, കൽപ്പറ്റ,
വയനാട്, പിൻ: 673 121.

13. കണ്ണൂർ ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
സിവിൽ ലൈൻസ്,
ഫസ്റ്റ് ഫ്ളോർ,
കണ്ണൂർ-2, 670 002

14. കാസർഗോഡ് ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി
ജില്ലാ ആഫീസ്,
സിവിൽ ലൈൻസ്,
ഫസ്റ്റ് ഫ്ളോർ,
കണ്ണൂർ-2, 670 002.

കുറിപ്പ്:—അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൽ ആവശ്യമായ തിരുത്തലുകൾ വരുത്തി പൂരിപ്പിക്കേണ്ട ഭാഗങ്ങൾ പൂരിപ്പിച്ച് അപേക്ഷ ആ കവറിൽ അയക്കേണ്ടതാണ്. ജില്ലാ ആഫീസിലേക്ക് അല്ലാതെ കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ സെക്രട്ടറിയുടെ/ഡെപ്യൂട്ടി സെക്രട്ടറിയുടെ മേൽവിലാസത്തിൽ അയയ്ക്കുന്ന അപേക്ഷകൾ നിരുപാധികം നിരസിക്കപ്പെടുന്നതാണ്.

(വിശദ വിവരങ്ങൾക്ക് ഈ വിജ്ഞാപനത്തിന്റെ രണ്ടാം ഭാഗത്ത് ചേർത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ സശ്രദ്ധം വായിച്ചു നോക്കുക).

കാറ്റഗറി—]

## മൂന്നാം വിഭാഗം

സംയോജനഫലമായി മദ്രാസ് സർവ്വീസിൽ നിന്നും വന്നിട്ടുള്ള ടൈപ്പിസ്റ്റുകൾക്കും സ്റ്റെനോ ടൈപ്പിസ്റ്റുകൾക്കും ക്ലാർക്കുദ്യോഗത്തിനുള്ള അർഹത നിർണ്ണയിക്കുന്ന പരീക്ഷ.

29-10-1965-ലെ ജി. ഒ. എം. എസ്. നമ്പർ 46 അനുസരിച്ച് സംയോജന ഫലമായി മദ്രാസ് സർവ്വീസിൽ നിന്നും വന്നിട്ടുള്ള ടൈപ്പിസ്റ്റുകൾക്കും സ്റ്റെനോ ടൈപ്പിസ്റ്റുകൾക്കും നിർദ്ദിഷ്ട വ്യവസ്ഥകൾക്കു വിധേയമായി ലോവർ ഡിവിഷൻ ക്ലാർക്കായി നിയമിക്കുന്നതിനുള്ള പരീക്ഷയ്ക്ക് ചേരാവുന്നതാണ്. ഇപ്രകാരം നിയമിക്കപ്പെടുന്നതിന് ആഗ്രഹിക്കുന്ന ടൈപ്പിസ്റ്റുകളിൽ നിന്നും സ്റ്റെനോ ടൈപ്പിസ്റ്റുകളിൽ നിന്നും നിർദ്ദിഷ്ട അപേക്ഷാഫാറത്തിൽ അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു. അപേക്ഷാഫാറം രണ്ടാം അനുബന്ധമായി ചേർത്തിട്ടുണ്ട്. എഴുതിയതോ ടൈപ്പ് ചെയ്തതോ ആയ അപേക്ഷാഫാറം ഉപയോഗിക്കാവുന്നതാണ്.

സ്വീകാര്യമായ അപേക്ഷകൾ സമർപ്പിക്കുന്നവർ ഒടുകളിൽ പറയുന്ന ലോവർ ഡിവിഷൻ ക്ലാർക്കിനുള്ള തിരഞ്ഞെടുപ്പ് പരീക്ഷയ്ക്ക് ഇരിക്കേണ്ടതാണ്. പരീക്ഷയിൽ 35 ശതമാനത്തിൽ കുറയാത്ത മാർക്കു ലഭിക്കുന്നവരെ മദ്രാസ് മിനിസ്റ്റീരിയൽ സർവ്വീസ് റൂൾ 37 അനുസരിച്ച് ക്ലാർക്ക് ഉദ്യോഗത്തിന് അർഹത നേടിയതായി പരിഗണിക്കുന്നതാണ്. (പരീക്ഷാഫലം പ്രസിദ്ധീകരിക്കുന്ന തീയതി മുതലാണ് ഈ പരിഗണന ലഭിക്കുന്നത്) പരീക്ഷയ്ക്ക് ചേരുന്നതിന് ഇവർക്ക് പ്രായപരിധി സംബന്ധിച്ച നിബന്ധനകൾ ബാധകമല്ല.

അപേക്ഷയോടൊപ്പം നിശ്ചിത ഫീസായ ഏഴു രൂപ "051 പി. എസ്. സി. എക്സാമിനേഷൻ ഫീസ്" എന്ന അക്കൗണ്ട് ഹെഡ്ഡിൽ ഖജനാവിൽ ഒടുക്കിയ അസ്സൽ ചെലാൻ രസീത് ഹാജരാക്കണം. (പട്ടികജാതി/പട്ടികവർഗ്ഗക്കാർക്ക് അപേക്ഷാഫീസിൽ ഇളവ് അനുവദിക്കുന്നതല്ല.)

അപേക്ഷകൾ അവരുടെ ആഫീസ്/വകുപ്പ് മേധാവികൾ കൊണ്ട് സാക്ഷ്യപ്പെടുത്തി ഡെപ്യൂട്ടി സെക്രട്ടറി (പരീക്ഷാ വിഭാഗം), പബ്ലിക് സർവ്വീസ് കമ്മീഷൻ ആഫീസ്, പട്ടം, തിരുവനന്തപുരം—4 എന്ന വിലാസത്തിൽ അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതിക്കുമുൻപു കിട്ടത്തക്കവണ്ണം നേരിട്ട് അയക്കേണ്ടതാണ്. അപേക്ഷകൾ വകുപ്പ്/ആഫീസ് മേധാവികൾ വഴി അയക്കണമെന്നില്ല.

കാററഗറി—I

നാലാം വിഭാഗം

ലോവർ ഡിവിഷൻ ടൈപ്പിസ്റ്റുമാരെ ലോവർ ഡിവിഷൻ ക്ലാർക്കുമാരായി നിയമിക്കുന്നതിനുള്ള അർഹത നിർണ്ണയിക്കുന്ന പരീക്ഷ.

26-9-1968-ലെ ജി. ഒ. (എം. എസ്.) 301/68/പി. ഡി അനുസരിച്ച് വിവിധ വകുപ്പുകളിലുള്ള ടൈപ്പിസ്റ്റുകൾക്ക് നിർദ്ദിഷ്ട വ്യവസ്ഥകൾക്ക് വിധേയമായി കേരള മിനിസ്റ്റീരിയൽ സർവ്വീസിൽ ലോവർ ഡിവിഷൻ ക്ലാർക്കുമാരായി നിയമനം ലഭിക്കുന്നതിന് നിർദ്ദിഷ്ട അപേക്ഷാഫാറത്തിൽ അപേക്ഷ ക്ഷണിച്ചുകൊള്ളുന്നു: അപേക്ഷകർക്ക് താഴെ പറയുന്ന യോഗ്യതകൾ ഉണ്ടായിരിക്കണം.

1. കേരള ഗവൺമെന്റ് സർവ്വീസിൽ ലോവർ ഡിവിഷൻ ടൈപ്പിസ്റ്റുദ്യോഗത്തിൽ അംഗീകൃത പ്രൊബേഷണറായോ പൂർണ്ണ അംഗങ്ങളായോ സേവനം അനുഷ്ഠിച്ചുകൊണ്ടിരിക്കുന്നവരായിരിക്കണം.

2. എസ്. എസ്. എൽ. സി. യോ തത്തുല്യമായ പരീക്ഷയോ വിജയിച്ചിരിക്കണം.

ഈ പരീക്ഷയ്ക്ക് ചേരുന്നതിന് പ്രായപരിധി ബാധകമല്ല.

സ്വീകാര്യമായ അപേക്ഷകൾ സമർപ്പിക്കുന്നവർ മുകളിൽ പറയുന്ന ലോവർ ഡിവിഷൻ ക്ലാർക്കിനുള്ള തിരഞ്ഞെടുപ്പ് പരീക്ഷയ്ക്ക് ഇരിക്കേണ്ടതാണ്. പരീക്ഷയിൽ 40 ശതമാനത്തിൽ കുറയാത്ത മാർക്ക് സമ്പാദിക്കുന്നവർ അവർ ജോലി ചെയ്യുന്ന വകുപ്പിൽ ഉണ്ടാകുന്ന ക്ലാർക്കുമാരുടെ ഒഴിവുകളിൽ ആറിന് ഒന്നാം (1/6) എന്ന അനുപാതത്തിൽ സീനിയോറിറ്റി പ്രകാരം നിയമനത്തിന് അർഹരാകുന്ന (പരീക്ഷാഫലം പ്രസിദ്ധീകരിക്കുന്ന തീയതി മുതൽക്കാണ് ഈ അർഹത ലഭിക്കുന്നത്). ഈ വിജ്ഞാപനത്തിന്റെ താഴെ മൂന്നാം അനുബന്ധമായി ചേർത്തിരിക്കുന്ന ഫാറത്തിലാണ് ഇവർ അപേക്ഷിക്കേണ്ടത്. കൈ എഴുത്തോ ടൈപ്പ് ചെയ്തതോ ആയ ഫാറം ഉപയോഗിക്കാം. അപേക്ഷയോടൊപ്പം നിശ്ചിത ഫീസായ 7 രൂപ (ഏഴ്) "051 പി. എസ്. സി. എക്സാമിനേഷൻസ് ഫീസ്" എന്ന അക്കൗണ്ട് ഹെഡ്ഡിൽ ട്രഷറിയിൽ അടച്ച് അസ്സൽ ചെലാൻ അപേക്ഷയോടൊപ്പം ഹാജരാക്കണം. (പട്ടികജാതി/പട്ടികവർഗ്ഗക്കാർക്ക് അപേക്ഷാ ഫീസിൽ യാതൊരു ഇളവും അനുവദിക്കുന്നതല്ല.

അപേക്ഷകൾ വകുപ്പ്/ആഫീസ് മേധാവിയെക്കൊണ്ട് സാക്ഷ്യപ്പെടുത്തി ഡെപ്യൂട്ടി സെക്രട്ടറി (പരീക്ഷാ വിഭാഗം) പബ്ലിക് സർവീസ് കമ്മിഷൻ ആഫീസ്, പട്ടം തിരുവനന്തപുരം-4 എന്ന വിലാസത്തിൽ അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതിക്കു മുമ്പ് കിട്ടത്തക്കവണ്ണം നേരിട്ട് അയക്കേണ്ടതാണ്. അപേക്ഷകൾ വകുപ്പ്/ആഫീസ് മേധാവികൾ വഴി അയക്കണമെന്നില്ല.

കാററഗറി—I

അഞ്ചാം വിഭാഗം

എസ്. എസ്. എൽ. സി. സ്റ്റാൻഡേർഡ് ടെസ്റ്റ് [1958-ലെ കേരള സ്റ്റേറ്റ് ആൻറ് സബോർഡിനേറ്റ് സർവ്വീസ് റൂൾസിലെ റൂൾ 10 (എ. എ. എ.) അനുസരിച്ചുള്ള എസ്. എസ്. എൽ. സി. സ്റ്റാൻഡാർഡ് ടെസ്റ്റ്].

31-10-1956-ലോ അതിനു മുൻപോ സർവ്വീസിൽ നിയമിക്കപ്പെടുന്നതിലേയ്ക്ക് പബ്ലിക് സർവീസ് കമ്മീഷൻ ശുപാർശ ചെയ്തിട്ടുള്ളവർക്ക് സർവീസിൽ പ്രവേശിച്ചത് ഏതു തീയതിലായാലും അവരുടെ സർവീസിൽ പൂർണ്ണ അംഗങ്ങൾ ആകുന്നതിനോ ഉയർന്ന ഗ്രേഡിലേയ്ക്കോ, ഡിവിഷനിലേയ്ക്കോ കയററം കിട്ടുന്നതിനോ മറെറാരു സർവീസിലേയ്ക്ക് ട്രാൻസ്ഫർ മുഖേന നിയമനം ലഭിക്കുന്നതിന് ആവശ്യമായ കുറഞ്ഞ പരീക്ഷാ യോഗ്യത എസ്. എസ്. എൽ. സി. സ്റ്റാൻഡാർഡ് ആണെങ്കിൽ അങ്ങനെയുള്ളവർക്ക് അവരുടെ സർവ്വീസിൽ പൂർണ്ണ അംഗങ്ങൾ ആകുന്നതിനോ ഉയർന്ന ഗ്രേഡിലേയ്ക്കോ ഡിവിഷനിലേയ്ക്കോ കയററം കിട്ടുന്നതിനോ മറെറാരു സർവീസിലേയ്ക്ക് ട്രാൻസ്ഫർ മുഖേന നിയമനം ലഭിക്കുന്നതിനോ അവർ എസ്. എസ്. എൽ. സി. സ്റ്റാൻഡേർഡ് ടെസ്റ്റിനിരിക്കുകയും പാസാകുന്നതിനുള്ള നിശ്ചിത ശതമാനം മാർക്ക് കരസ്ഥമാക്കുകയും ചെയ്താൽ അവർ മററു വിധത്തിൽ അർഹരാണെന്ന് വകുപ്പ് മേധാവി സാക്ഷ്യപ്പെടുത്തുന്നപക്ഷം അവർക്ക് കുറഞ്ഞ സാമാന്യ വിദ്യാഭ്യാസ യോഗ്യതയായ എസ്. എസ്. എൽ. സി. സ്റ്റാൻഡേർഡ് ഉള്ളതായി കണക്കാക്കുന്നതാണ്. ആ യോഗ്യത സമ്പാദിക്കുന്നതിനു വേണ്ടി മുകളിൽ പറയുന്ന ലോവർ ഡിവിഷൻ ക്ലാർക്കിനുള്ള തിരഞ്ഞെടുപ്പ് പരീക്ഷയ്ക്ക് ചേരാവുന്നതാണ്. അവരിൽ നിന്നും നിർദ്ദിഷ്ട അപേക്ഷാഫാറത്തിൽ അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു. സ്വീകാര്യമായ അപേക്ഷകൾ സമർപ്പിച്ച് പരീക്ഷയിൽ ചേരുന്നവരെ സംബന്ധിച്ചിടത്തോളം പ്രസ്തുത പരീക്ഷ എസ്. എസ്. എൽ. സി. സ്റ്റാൻഡേർഡ് നിശ്ചയിക്കുന്ന പരീക്ഷയായി പരിഗണിക്കപ്പെടും. പ്രായപരിധി സംബന്ധിച്ച വ്യവസ്ഥകൾ ഇവർക്ക് ബാധകമല്ല. പരീക്ഷയിൽ 35 ശതമാനത്തിൽ കുറയാത്ത മാർക്ക് സമ്പാദിക്കുന്നവർ എസ്. എസ്. എൽ. സി. സ്റ്റാൻഡേർഡ് യോഗ്യത സമ്പാദിച്ചതായി പ്രഖ്യാപിക്കുന്നതാണ്. (പരീക്ഷാഫലം പ്രസിദ്ധീകരിക്കുന്ന തീയതി മുതൽക്കാണ് ഈ അർഹത ലഭിക്കുന്നത്). ഈ വിജ്ഞാപനത്തിൽ താഴെ നാലാം അനുബന്ധമായി ചേർത്തിരിക്കുന്ന ഫാറത്തിലാണ് അപേക്ഷ അയക്കേണ്ടത്. എഴുതിയതോ, ടൈപ്പ് ചെയ്തതോ ആയ ഫാറം ഉപയോഗിക്കാം. അപേക്ഷയോടൊപ്പം നിശ്ചിത ഫീസായ 7 രൂപ (ഏഴ്) "051 പി. എസ്. സി. എക്സാമിനേഷൻ ഫീസ്" എന്ന അക്കൗണ്ട് ഹെഡ്ഡിൽ ട്രഷറിയിൽ അടച്ച അസ്സൽ ചെലാൻ അപേക്ഷയോടൊപ്പം ഹാജരാക്കണം. അപേക്ഷകൾ വകുപ്പ്/ആഫീസ് മേധാവിയെക്കൊണ്ട് സാക്ഷ്യപ്പെടുത്തി അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതിക്ക് മുമ്പ് ഡെപ്യൂട്ടി സെക്രട്ടറി (പരീക്ഷാ വിഭാഗം), പബ്ലിക് സർവ്വീസ് കമ്മിഷൻ ആഫീസ്, പട്ടം, തിരുവനന്തപുരം-4 എന്ന വിലാസത്തിൽ കിട്ടത്തക്കവണ്ണം നേരിട്ട് അയക്കേണ്ടതാകുന്നു. വകുപ്പ്/ആഫീസ് മേധാവി വഴി അയക്കണമെന്നില്ല.

കുറിപ്പ്: 31-10-1956-ലോ അതിനു മുൻപോ മുനിസിപ്പൽ സർവീസിൽ പ്രവേശിച്ചിട്ടുള്ളവരായ മുനിസിപ്പൽ ജീവനക്കാർക്കും പഞ്ചായത്ത് ജീവനക്കാർക്കും എസ്. എസ്. എൽ. സി. സ്റ്റാൻഡേർഡ് ടെസ്റ്റിന് നിർദ്ദിഷ്ട നിബന്ധനകൾക്ക് വിധേയമായി ചേരാവുന്നതാണ്.]

മുകളിൽ പറയുന്ന 3, 4, 5 വിഭാഗത്തിലുള്ളവർ അപേക്ഷ അയയ്ക്കേണ്ട രീതി—

(എ) മടക്കിയ അപേക്ഷയുടെ നീളത്തേക്കാൾ ഒരു സെന്റീമീററെങ്കിലും കൂടുതൽ നീളമുള്ള കവറിലായിരിക്കണം അപേക്ഷ അടക്കം ചെയ്യേണ്ടത്.

(ബി) കവറിന്റെ മുകൾ ഭാഗത്ത് അപേക്ഷിക്കുന്ന ടെസ്റ്റിന്റെ പേര് വ്യക്തമായി എഴുതി അടിയിൽ വരയിടേണ്ടതാകുന്നു.

(സി) അപേക്ഷകന്റെ പേരും മേൽവിലാസവും കവറിന്റെ ഇടതുവശത്തായി എഴുതിയിരിക്കണം.

(ഡി) അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം കവറിന്റെ വലതു വശത്തായി എഴുതിയിരിക്കണം.

## അനുബന്ധം—1

### സർവ്വീസ് സർട്ടിഫിക്കറ്റ്

10-1-1974-ലെ ഗവൺമെന്റ് ഓർഡർ പി. നമ്പർ 11/74/പി. ഡി. പ്രകാരം എൽ. ഡി. ക്ലാർക്കുമാരായി ട്രാൻസ്ഫർ മുഖേനയുള്ള നിയമനത്തിന് അപേക്ഷയോടൊപ്പം അയയ്ക്കേണ്ട സർവ്വീസ് സർട്ടിഫിക്കറ്റ്.

1. അപേക്ഷകന്റെ പേര് :
2. അപേക്ഷകന്റെ ഉദ്യോഗപ്പേര്, ശമ്പള നിരക്ക്, ഇപ്പോഴത്തെ ശമ്പളം :
3. ഡിപ്പാർട്ടുമെന്റിന്റെ പേര് :
4. അപേക്ഷകൻ ഉൾപ്പെട്ടിട്ടുള്ള സബോർഡിനേറ്റ് സർവ്വീസിന്റെ പേര് :
5. മേൽപ്പറഞ്ഞ സബോർഡിനേറ്റ് സർവ്വീസിൽ പ്രൊബേഷൻ തുടങ്ങിയ തീയതിയും ആ സർവ്വീസിലെ പ്രൊബേഷണറോ അപ്രൂവ്ഡ് പ്രൊബേഷണറോ, ഫുൾ മെമ്പറോ എന്നും ............ സബോർഡിനേറ്റ് സർവ്വീസിലെ ഒരു പ്രൊബേഷണർ/അപ്രൂവ്ഡ് പ്രൊബേഷണർ/ഫുൾ മെമ്പർ ആയ ശ്രീ/ശ്രീമതി ............ യെ സംബന്ധിച്ച് മേൽ കൊടുത്തിരിക്കുന്ന വിവരങ്ങൾ ടി ഉദ്യോഗാർത്ഥിയുടെ സർവ്വീസ് സംബന്ധമായ വിവരങ്ങളുമായി ഒത്തു നോക്കിയതിൽ ആയവ സത്യമാണെന്ന് എനിക്ക് ബോദ്ധ്യമായിട്ടുള്ളതായി ഞാൻ സാക്ഷ്യപ്പെടുത്തുന്നു.

ഓഫീസ് മേധാവിയുടെ ഒപ്പും പേരും ഉദ്യോഗപ്പേരും.

സ്ഥലം :
തീയതി :

## അനുബന്ധം—2

മദ്രാസ് സർവ്വീസിൽ നിന്നും വന്നിട്ടുള്ള ടൈപ്പിസ്റ്റുകൾക്കും സ്റ്റെനോ ടൈപ്പിസ്റ്റുകൾക്കും പ്രൊമോഷനോ, ട്രാൻസ്ഫറോ മുഖേന ക്ലാർക്ക് ഉദ്യോഗത്തിന് നിയമിക്കപ്പെടുന്നതിന് യോഗ്യതാ നിർണ്ണയ പരീക്ഷയ്ക്കിരിക്കാനുള്ള അപേക്ഷാഫാറം.

പരീക്ഷാകേന്ദ്രം ............ പ്രാദേശിക ഭാഷ ......

1. അപേക്ഷകന്റെ പേരും ഉദ്യോഗപ്പേരും :
2. എഴുത്തുകുത്തുകൾ അയയ്ക്കേണ്ട മേൽവിലാസം :
3. ജനനത്തീയതി :
4. യോഗ്യത :
   (എ) ജനറൽ
   (ബി) ടെക്നിക്കൽ
5. മദ്രാസ് സംസ്ഥാന സർവ്വീസിൽ പ്രവേശിച്ച തീയതി :
6. കേരള സംസ്ഥാന സർവ്വീസിൽ പ്രവേശിച്ച തീയതി :
7. മദ്രാസ് സംസ്ഥാന സർവ്വീസിൽ നിന്നും കേരള സംസ്ഥാന സർവ്വീസിലേക്ക് മാററിയതായ ഉത്തരവിനെ സംബന്ധിച്ച വിവരങ്ങൾ :
8. പരീക്ഷാ ഫീസ് അടച്ചതിന്റെ തെളിവിനായി ഹാജരാക്കുന്ന പ്രമാണത്തിന്റെ വിവരങ്ങൾ :

അപേക്ഷകന്റെ ഒപ്പ്.

സ്ഥലം :
തീയതി :

### സർട്ടിഫിക്കറ്റ്

അപേക്ഷയിൽ പറഞ്ഞിട്ടുള്ള വിവരങ്ങൾ ടി ഉദ്യോഗാർത്ഥിയുടെ സർവ്വീസ് ബുക്കുമായി ഒത്തുനോക്കിയതിൽ ആയവ സത്യമാണെന്ന് എനിക്ക് ബോദ്ധ്യമായിട്ടുള്ളതായി ഞാൻ സാക്ഷ്യപ്പെടുത്തുന്നു.

വകുപ്പ്/ആഫീസ് മേധാവിയുടെ ഒപ്പ്.
പേര് :
ഉദ്യോഗപ്പേര് :
തീയതി :

## അനുബന്ധം — 3

സർക്കാർ സർവ്വീസിൽ അപ്രൂവ്ഡ് പ്രൊബേഷണറോ/ഫുൾ മെമ്പറോ ആയ ലോവർ ഡിവിഷൻ ടൈപ്പിസ്റ്റുമാരെ ലോവർ ഡിവിഷൻ ക്ലാർക്ക് ഉദ്യോഗത്തിന് നിയമിക്കുന്നതിന് യോഗ്യതാ നിർണ്ണയ പരീക്ഷയ്ക്കിരിക്കുവാനുള്ള അപേക്ഷാഫാറം (26-9-1968-ലെ ഗവൺമെന്റ് ഉത്തരവ് എം. എസ്. നമ്പർ 301/68/പി. ഡി. അനുസരിച്ച്)

1. അപേക്ഷകന്റെ പേരും ഇനീഷ്യൽസും ഉദ്യോഗപ്പേരും :
2. എഴുത്തുകൾ അയയ്ക്കേണ്ട മേൽവിലാസം :
3. സ്ത്രീയോ/പുരുഷനോ :
4. ജനന തീയതി :
5. ഇപ്പോഴത്തെ ഉദ്യോഗപ്പേര് :
6. റെഗുലറായി ലോവർ ഡിവിഷൻ ടൈപ്പിസ്റ്റ് നിയമനം കിട്ടിയ തീയതി :
7. നിങ്ങൾ ലോവർ ഡിവിഷൻ ടൈപ്പിസ്റ്റ് തസ്തികയിൽ അപ്രൂവ്ഡ് പ്രൊബേഷണറോ, ഫുൾ മെമ്പറോ എന്നും അങ്ങനെയാണെങ്കിൽ പ്രൊബേഷൻ പ്രഖ്യാപിച്ച തീയതിയും :
8. ജോലി ചെയ്യുന്ന ഡിപ്പാർട്ടുമെന്റിന്റെയും ആഫീസിന്റെയും പേര് :
9. യോഗ്യതകൾ —
   (എ) ജനറൽ
   (ബി) ടെക്നിക്കൽ
10. അപേക്ഷാഫീസ് അടച്ചതിന്റെ തെളിവിനായി അപേക്ഷയോടൊപ്പം അയച്ചിട്ടുള്ള പ്രമാണത്തിന്റെ വിവരങ്ങൾ ;
11. അപേക്ഷകന്റെ ഒപ്പ് :
12. സ്ഥലം :
13. തീയതി :

(വകുപ്പ്/ആഫീസ് മേധാവി പൂരിപ്പിക്കേണ്ടത്)

മേൽ പറഞ്ഞിട്ടുള്ള വിവരങ്ങൾ പരിശോധിച്ച് സത്യമാണെന്ന് ബോദ്ധ്യപ്പെട്ടിട്ടുള്ളതായി ഞാൻ ഇതിനാൽ സാക്ഷ്യപ്പെടുത്തുന്നു.

26-9-1968-ലെ ഗവൺമെന്റ് ഉത്തരവ് എം. എസ്. നമ്പർ 301/68 പി. ഡി. യിലെ വ്യവസ്ഥകൾ അനുസരിച്ച് അപേക്ഷകൻ/അപേക്ഷക ലോവർ ഡിവിഷൻ ക്ലാർക്ക് ഉദ്യോഗത്തിന് തെരഞ്ഞെടുക്കുന്നതിനുള്ള പരീക്ഷയ്ക്ക് ഇരിക്കാൻ അർഹൻ/അർഹയാണ്.

സ്ഥലം :
തീയതി :

ആഫീസ്/വകുപ്പ് മേധാവിയുടെ ഒപ്പും ഉദ്യോഗപ്പേരും.

അനുബന്ധം—4

സർവ്വീസിലിരിക്കുന്നവർക്ക് എസ്. എസ്. എൽ. സി. സ്റ്റാൻഡാർഡ് ടെസ്റ്റിന് അപേക്ഷിക്കുന്നതിനുള്ള അപേക്ഷാഫാറം :

(ആഫീസ് മേധാവിയുടെ ഒപ്പോടുകൂടിയ സർട്ടിഫിക്കറ്റ് ഇല്ലാതെ അയക്കുന്ന അപേക്ഷകൾ നിരുപാധികം നിരസിക്കുന്നതാണ്.)

പരീക്ഷാകേന്ദ്രം........ പ്രാദേശിക ഭാഷ............

1. അപേക്ഷകന്റെ പേരും ഉദ്യോഗപ്പേരും
2. എഴുത്തുകൾ അയക്കേണ്ട മേൽവിലാസം
3. ജനനതീയതി :
4. ഇപ്പോഴത്തെ ഉദ്യോഗപ്പേരും ശമ്പള നിരക്കും
5. 31-10-1956-ൽ അപേക്ഷകൻ സർവ്വീസിൽ ആയിരുന്നോ
6. പബ്ലിക് സർവ്വീസ് കമ്മീഷന്റെ നിയമനത്തിനു വേണ്ടിയുള്ള ശുപാർശ സാഫല്യത്തിൽവന്ന തീയതി (Date of earliest effective advice of the P. S. C.)
7. പരീക്ഷാഫീസ് അടച്ചതിനുള്ള തെളിവിനായി ഹാജരാക്കിയിട്ടുള്ള പ്രമാണത്തിന്റെ വിവരങ്ങൾ

സ്ഥലം :

തീയതി : അപേക്ഷകന്റെ ഒപ്പ്.

സർട്ടിഫിക്കറ്റ്

ശ്രീ/ശ്രീമതി.................................യുടെ ബന്ധപ്പെട്ട വിവരങ്ങൾ മുകളിൽ കൊടുത്തിരിക്കുന്ന ശ്രീ/ശ്രീമതി ..........................1958-ലെ കേരളാ സ്റ്റേറ്റ് ആൻഡ് സബോർഡിനേറ്റ് സർവ്വീസ് റൂൾസിലെ റൂൾ 10 (എ.എ. എ.) 27-12-1965-ലെ ജി. ഒ. ആർ. ററി. 4438/65 എച്ച് എൽ. ഡി. പ്രകാരം നടത്തുന്ന എസ്. എസ്. എൽ. സി. സ്റ്റാൻഡേർഡ് ടെസ്റ്റിനു ഇരിക്കുവാൻ അർഹൻ/അർഹയാണ്.

ആഫീസ്/വകുപ്പ് മേധാവിയുടെ ഒപ്പ്

പേര് :

ഉദ്യോഗപ്പേര് :

നമ്പർ—4.

1. സർവ്വീസിന്റെ പേര്—കേരള പഞ്ചായത്ത് കോമൺ സർവ്വീസ്
2. ഉദ്യോഗപ്പേര്—ഫുൾ ടൈം ലൈബ്രേറിയൻ
3. ശമ്പളം—310-490 രൂപ
4. ഒഴിവുകളുടെ എണ്ണം—ജില്ലാടിസ്ഥാനത്തിൽ

കണ്ണൂർ—1 (ഒന്ന്) നിലവിലുള്ളത്
പത്തനംതിട്ട—1 (ഒന്ന്) നിലവിലുള്ളത്
കൊല്ലം—3 (മൂന്ന്) } പ്രതീക്ഷിക്കുന്നത്.
തൃശ്ശൂർ—1 (ഒന്ന്) } പ്രതീക്ഷിക്കുന്നത്.
കോഴിക്കോട്—5 (അഞ്ച്) } പ്രതീക്ഷിക്കുന്നത്.
വയനാട്—3 (മൂന്ന്) } പ്രതീക്ഷിക്കുന്നത്.

കുറിപ്പ്:—1. ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിരിക്കുന്ന ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് റിപ്പോർട്ട് ചെയ്യപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്. ഒരു റാങ്ക് ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന പരമാവധി രണ്ടു വർഷത്തിനിടയിൽ ആ ലിസ്റ്റിൽ നിന്നും ആരും നിയമനത്തിന് തെരഞ്ഞെടുക്കപ്പെടുന്നില്ലെങ്കിൽ അങ്ങനെയുള്ള ലിസ്റ്റിന്റെ കാലാവധി വീണ്ടും ഒരു വർഷം കൂടിയോ, അല്ലെങ്കിലും നിയമനത്തിന് തെരഞ്ഞെടുക്കപ്പെടുന്നതുവരെയോ ഏതാണ് ആദ്യം അതുവരെ ദീർഘിപ്പിക്കുന്നതാണ്.

2. ഈ വിജ്ഞാപനപ്രകാരമുള്ള തെരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിൽ നിന്നും ഏതെങ്കിലും ഒരു ജില്ലയിൽ നിയമനം ലഭിക്കുന്ന ഒരാളിന് സർവ്വീസ് ആരംഭിക്കുന്ന തീയതി മുതൽ തുടർച്ചയായി അഞ്ചുവർഷക്കാലത്തിനിടക്ക് ഒരു ജില്ലയിൽ നിന്നും മറ്റൊരു ജില്ലയിലേക്ക് മാറ്റം അനുവദിക്കുന്നതല്ല. അഞ്ചു വർഷത്തിനുശേഷം മാറ്റം അനുവദിക്കുകയാണെങ്കിൽ അവർക്ക് മുൻ ജില്ലയിലെ സർവ്വീസിന്റെ അടിസ്ഥാനത്തിൽ സീനിയോറിറ്റി ലഭിക്കുന്നതല്ല.

3. ഇപ്പോൾ ഇതേ ഉദ്യോഗത്തിൽ ഏതെങ്കിലും ഒരു ജില്ലയിൽ റെഗുലറായി (പ്രൊവിഷണൽ അല്ലാതെ) ജോലിയിൽ ഇരിക്കുന്നവർ ഈ വിജ്ഞാപനപ്രകാരം അപേക്ഷിക്കാൻ പാടില്ല.

4. അപേക്ഷാഫാറത്തിലെ നിർദ്ദിഷ്ട കോളത്തിൽ നിയമനം ലഭിക്കേണ്ട ജില്ലയുടെ പേര് രേഖപ്പെടുത്തേണ്ടതാണ്. ഈ വിജ്ഞാപനപ്രകാരം ഒന്നിൽ കൂടുതൽ ജില്ലകളിലേക്ക് അപേക്ഷിക്കാൻ പാടില്ല.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (ജില്ലാടിസ്ഥാനത്തിൽ)

6. പ്രായപരിധി—1-1-1984-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 35 (മുപ്പത്തിയഞ്ച്) വയസ്സിൽ തികയാൻ പാടില്ലാത്തതുമാകുന്നു. എന്നാൽ പിന്നോക്ക സമുദായത്തിൽപ്പെട്ടവർക്ക് 38 വയസ്സുവരെയും പട്ടികജാതി/പട്ടികവർഗ്ഗത്തിൽപ്പെട്ടവർക്ക് 40 വയസ്സ് വരെയും ഉയർന്ന പ്രായപരിധിയിൽ ഇളവ് അനുവദിച്ചിട്ടുണ്ട്. യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 (അൻപത്) വയസ്സിൽ കവിയാൻ പാടില്ല.

(വയസ്സിളവിനെ സംബന്ധിച്ച കൂടുതൽ വിവരങ്ങൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.)

കുറിപ്പ്. — (1) ഏതെങ്കിലും തദ്ദേശ സ്വയംഭരണ സ്ഥാപനത്തിൽ താൽക്കാലികമായി ജോലി നോക്കിയിട്ടുള്ളവർക്ക് ആദ്യത്തെ താൽക്കാലിക നിയമനകാലത്ത് നിശ്ചിത പ്രായപരിധി കഴിഞ്ഞിട്ടില്ലെങ്കിൽ അവരുടെ താൽക്കാലിക സർവ്വീസിന്റെ ദൈർഘ്യത്തോളം ഉയർന്ന പ്രായപരിധിയിൽ ഇളവ് അനുവദിക്കുന്നതാണ്. എന്നാൽ പരമാവധി അഞ്ച് വർഷക്കാലം മാത്രമേ ഈ ആനുകൂല്യം ലഭിക്കുകയുള്ളൂ.

പ്രസ്തുത സ്ഥാപനങ്ങളിൽ റെഗുലർ ഉദ്യോഗം വഹിക്കുന്നവർക്ക് വീണ്ടും മറ്റൊരു നിയമനത്തിന് ഈ ആനുകൂല്യം ലഭിക്കുന്നതല്ല. താൽക്കാലിക സർവ്വീസുള്ളവർ അപേക്ഷയോടൊപ്പം സർവ്വീസിന്റെ ദൈർഘ്യം കാണിക്കുന്ന ഒരു സർട്ടിഫിക്കറ്റ് ഹാജരാക്കേണ്ടതാണ്. അവർ റെഗുലർ സർവ്വീസിലല്ല ജോലി നോക്കിയിരുന്നതെന്ന് സർട്ടിഫിക്കറ്റിൽ പ്രത്യേകം പറഞ്ഞിരിക്കണം.

(2) പൊതുവ്യവസ്ഥകളിലെ രണ്ടാം ഖണ്ഡികയിലെ 5, 6, 7, 9, 11, 12, 13, 15 എന്നീ ഉപഖണ്ഡികകൾ മേൽപ്പറഞ്ഞ ഉദ്യോഗത്തിന് ബാധകമല്ല.

7. യോഗ്യതകൾ.— (1) എസ്. എസ്. എൽ. സി. യോ തത്തുല്യമായ പരീക്ഷയോ ജയിച്ചിരിക്കണം.

(2) കേരള ഗ്രന്ഥശാലാ സംഘം നടത്തുന്ന സർട്ടിഫിക്കറ്റ് കോഴ്സ് ജയിച്ചിരിക്കണം.

കുറിപ്പ്.—എസ്. എസ്. എൽ. സി. യോ തത്തുല്യമായ പരീക്ഷയ്ക്കോ ലഭിച്ചിട്ടുള്ള മാർക്ക് ലിസ്റ്റിന്റെ എൻട്രൻസ്മെന്റോടുകൂടിയ പേജിന്റെ ശരിപ്പകർപ്പ് സ്വയം സാക്ഷ്യപ്പെടുത്തി അപേക്ഷയോടൊപ്പം ഹാജരാക്കണം.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി— 19-9-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും— അപേക്ഷാഫീസ്.—2 (രണ്ട് രൂപ). അപേക്ഷകർ നിശ്ചിത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ ആയിരിക്കണം. പട്ടികജാതി / പട്ടികവർഗ്ഗക്കാർക്കും മിലിട്ടറി സേവനത്തിന് പെൻഷൻ ലഭിക്കുന്നവരോ പെൻഷൻ ലഭിക്കാൻ അർഹത നേടിയവരോ ആയ വിമുക്ത ഭടൻമാർക്കും സൗജന്യമായി ലഭിക്കുന്നതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കാവുന്നതാണ്.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—

ഡെപ്യൂട്ടി സെക്രട്ടറി,
ലോക്കൽ അതോറിറ്റി വിഭാഗം,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ ആഫീസ്,
പട്ടം പാലസ് പി. ഒ.,
തിരുവനന്തപുരം-4,
പിൻ: 695 004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൽ ആവശ്യമുള്ള തിരുത്തലുകൾ വരുത്തി, മേൽപ്പറഞ്ഞ വിലാസത്തിൽ അപേക്ഷ അയക്കേണ്ടതാണ്.

(വിശദവിവരങ്ങൾക്ക് ഒടുവിൽ ചേർത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക).

## II

No. S.R.II. (4) 2114/84/SW.

തിരുവനന്തപുരം, 1984 ജൂലൈ 17.

കേരള സംസ്ഥാന സർവ്വീസിൽ താഴെ പറയുന്ന ഉദ്യോഗങ്ങൾക്ക് തിരഞ്ഞെടുക്കപ്പെടുന്നതിന് കേരള സംസ്ഥാനത്തിലെ പട്ടികജാതി / പട്ടിക വർഗ്ഗത്തിൽ നിന്നും പെട്ട യോഗ്യതയുള്ള ഉദ്യോഗാർത്ഥികളിൽ നിന്നും നിശ്ചിത ഫാറത്തിൽ അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു.

വിഭാഗം—1

1. വകുപ്പ്—നീതിന്യായം
2. ഉദ്യോഗപ്പേര്—സെക്കന്റ് ക്ലാസ് ജുഡീഷ്യൽ മജിസ്ട്രേറ്റ്
3. ശമ്പളം—700-1270 രൂപ
4. ഒഴിവുകളുടെ എണ്ണം—
(എ) ബാറിൽ നിന്നുമുള്ള നിയമനം—3
(ബി) തസ്തികമാറ്റം മുഖേനയുള്ള നിയമനം-2

കുറിപ്പ്:—(1) ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യം ഉണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ട്മെന്റിനു വേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽനിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—(പട്ടികജാതി /പട്ടികവർഗ്ഗക്കാരിൽ നിന്നു മാത്രം)
(എ) ബാറിൽ നിന്നും നേരിട്ടുള്ള നിയമനം.
(ബി) തസ്തിക മാറ്റം മുഖേനയുള്ള നിയമനം.

6. പ്രായപരിധി—1-1-1984-ൽ 18 (പതിനെട്ട്) വയസ് തികഞ്ഞിരിക്കേണ്ടതും 40 (നാൽപ്പത്) വയസ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച് നിലവിലുള്ള ആനുകൂല്യങ്ങളൊന്നും ഈ തിരഞ്ഞെടുപ്പിന് ബാധകമല്ല.)

7. യോഗ്യതകൾ:—
(എ) ബാറിൽ നിന്നുമുള്ള നിയമനം.— നിയമ ബിരുദധാരിയും അല്ലെങ്കിൽ ബാരിസ്റ്റർ ഇൻ ലായും ഇപ്പോഴും പ്രാക്ടീസ് തുടരുന്ന അഡ്വക്കേറ്റും ആയിരിക്കണം.

(ബി) തസ്തികമാറ്റം മുഖേനയുള്ള നിയമനം.— നിയമ ബിരുദധാരിയും അല്ലെങ്കിൽ ബാരിസ്റ്റർ ഇൻ ലായും കേന്ദ്ര ഗവൺമെന്റ് സർവ്വീസിലോ, സ്റ്റേറ്റ് ഗവൺമെന്റ് സർവ്വീസിലോ നൂറ് രൂപയിൽ കുറയാത്ത ശമ്പളം വാങ്ങുന്ന ആളും ആയിരിക്കണം.

(2) ഉദ്യോഗാർത്ഥികൾ പൊതു വ്യവസ്ഥകളിൽ ആവശ്യപ്പെട്ടിരിക്കുന്ന രേഖകൾക്ക് പുറമേ ഡിഗ്രി മുതലായ പരീക്ഷകൾക്കു ലഭിച്ചിട്ടുള്ള മാർക്ക് ലിസ്റ്റിന്റെ ശരിപകർപ്പ് കൂടി സ്വയം സാക്ഷ്യപ്പെടുത്തി അപേക്ഷയോടൊപ്പം അയയ്ക്കേണ്ടതാണ്.

Candidates from the Bar should submit a declaration in the following form* along with their applications.

DECLARATION

I declare that I have been enrolled as an advocate on.....................and continue to be on the rolls of Advocates maintained by the Bar Council o .....................that I have been actually practising as an advocate and have been under no legal disability to practise at the Bar during the period from...............................to..........

Signature :
Applicant :

They should also produce a certificate from the Presiding Officer of the concerned court in the form given below:—

CERTIFICATE

Certified that Shri/Smt.................... has been actually practising as an Advocate in the Bar from.............to...........and that he/she continues to be a practising Advocate/he/she continued as a practising Advocate till.............

(Sd.)
Presiding Officer,
..........Court.

Place :
Date :

Departmental candidates should send with their applications a service certificate in the form given below properly filled up and signed. The Certificate should be got countersigned by the Head of the Office. They should specify at the top of the front page of their application "Departmental candidates". The procedure to be followed in sending the application to the Public Service Commission has been given in the general conditions attached to this notification.

SERVICE CERTIFICATE TO BE SUBMITTED BY CANDIDATES WHO ARE APPLYING FOR RECRUITMENT BY TRANSFER

1. Name of applicant :
2. Qualifications :
3. Departmental Tests passed :
4. Post now held, showing scale of pay as on the date of application
5. Particulars of service in the feeder categories of posts mentioned above :

| Name of post | Scale of pay | Nature of appointment (whether temporary or permanent) | Duration | |
|---|---|---|---|---|
| | | | From | To |
| | | | | |
| Total Service | | | | |

Station :
Date : Signature of applicant

(To be certified by the Head of the Department or Office)

I hereby certify that the particulars of the applicant stated above have been verified and found correct. The applicant is permitted to apply for the post of Judicial Magistrate of the Second Class for the recruitment by transfer.

Station Signature :
Date : Name and Designation of the Head of the Department or Office.

(Office Seal)

1. ട്രെയിനിംഗ്:—ജുഡീഷ്യൽ മജിസ്ട്രേറ്റായി നിയമനത്തിനുവേണ്ടി തെരഞ്ഞെടുക്കപ്പെടുന്നവർ ഹൈക്കോടതിയുമായി ആലോചിച്ച് സ്റ്റേറ്റ് ഗവൺമെന്റ് നിശ്ചയിക്കുന്ന ട്രെയിനിംഗിന് വിധേയരാകേണ്ടതാണ്.

2. പ്രൊബേഷൻ:—ബാറിൽ നിന്നോ, തസ്തികമാറ്റം മുഖേനയോ തെരഞ്ഞെടുക്കപ്പെടുന്നവർ ഉദ്യോഗത്തിൽ പ്രവേശിക്കുന്ന തീയതി മുതൽ മൂന്നു കൊല്ലത്തിനുള്ളിൽ, തുടർച്ചയായ രണ്ടുകൊല്ലം പ്രൊബേഷനിലായിരിക്കും.

നോട്ട്:—പ്രൊബേഷനെയും സേവന വ്യവസ്ഥകളെയും സംബന്ധിച്ച കൂടുതൽ വിവരങ്ങൾ കാലാകാലങ്ങളിൽ മാറ്റം വരുത്തിയ 1962-ലെ കേരള സബോർഡിനേറ്റ് മജിസ്റ്റീരിയൽ സർവ്വീസ് നിയമനത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

(എ) രണ്ടു വിഭാഗത്തിലുംപെട്ട ഉദ്യോഗാർത്ഥികളുടെ പ്രാവീണ്യം അറിയുന്നതിനുവേണ്ടി മൂന്നു മണിക്കൂർ നീണ്ടുനിൽക്കുന്നതും 100 മാർക്കിന് ഉള്ളതുമായ താഴെ പറയുന്ന വിഷയങ്ങൾ ഉൾക്കൊള്ളിച്ചിട്ടുള്ളതുമായ ഒരു എഴുത്തു പരീക്ഷ നടത്തുന്നതാണ്. ക്രിമിനൽ നിയമം (ക്രിമിനൽ പ്രൊസീഡിയർ കോഡും ഇന്ത്യൻ പീനൽ കോഡും എവിഡൻസ് ആക്റ്റും) പരീക്ഷാ തീയതി, സ്ഥലം, സമയം എന്നിവ ഗസറ്റിൽ പ്രസിദ്ധപ്പെടുത്തുന്നതും അഡ്മിഷൻ ടിക്കറ്റ് യഥാസമയം അയയ്ക്കുന്നതുമാണ്.

(ബി) ഇന്റർവ്യൂവിന് വിളിക്കപ്പെടാൻ അർഹത നിർണ്ണയിക്കുന്നതിന് കമ്മീഷന് യുക്തമെന്നു തോന്നുന്ന പ്രാഥമിക തെരഞ്ഞെടുപ്പ് നടത്തുന്നതും അങ്ങനെയുള്ളവരെ മാത്രമേ വിളിക്കുകയും ഉള്ളൂ.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—19-9-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചുമണി വരെ

9. അപേക്ഷാഫാറം—ഉദ്യോഗാർത്ഥികൾ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—

ഡെപ്യൂട്ടി സെക്രട്ടറി,
സ്പെഷ്യൽ റിക്രൂട്ട്മെന്റ് വിംഗ്,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻകോഡ്-695004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിന്മേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയക്കണം.

11. പൊതുവ്യവസ്ഥകളിലെ രണ്ടും, എട്ടും, ഇരുപത്തി ആറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്ക് അനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി. ഡി. യിലെയും 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/പി. ഡി. യിലെയും 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76/പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും, നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും, 1958-ലെ കേരള സ്റ്റേറ്റ് ആന്റ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാംഭാഗത്തുള്ള 3 (സി), 17 (എ), 17 (ബി) എന്നീ വകുപ്പുകൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദവിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.)

(വിഭാഗം—2)

1. വകുപ്പ്—സ്റ്റേറ്റ് ഇൻഷുറൻസ്
2. ഉദ്യോഗപ്പേര്—ഡിസ്ട്രിക്റ്റ് ഇൻഷുറൻസ് ആഫീസർ/ സീനിയർ സൂപ്രണ്ട്/ അക്കൗണ്ട്സ് ആഫീസർ/ ഇൻസ്പെക്റ്റർ
3. ശമ്പളം—650-1150 രൂപ
4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

കുറിപ്പ്:—ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ടുമെന്റിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/ പട്ടികവർഗ്ഗക്കാരിൽ നിന്നുമാത്രം).
6. പ്രായപരിധി—1.1.1984-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 40 (നാൽപ്പത്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച് നിലവിലുള്ള മറ്റ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല).
7. യോഗ്യതകൾ.—ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും ലഭിച്ച ബിരുദം അല്ലെങ്കിൽ തത്തുല്യമായ യോഗ്യത.
   (ട്രെയിനിംഗ്, പ്രൊബേഷൻ, ടെസ്റ്റ് ഇവ 6-11-1979-ലെ ഗവൺമെന്റ് ഉത്തരവിനും [ജി. ഒ. (പി). നമ്പർ 982/79/ഫിൻ] അതിനോടനുബന്ധപ്പെട്ട ഉത്തരവുകൾക്കും വിധേയമായിരിക്കും)
8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—19-9-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.
9. അപേക്ഷാഫാറം — ഉദ്യോഗാർത്ഥികൾ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി.എസ്.സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി
10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം:—
    ഡെപ്യൂട്ടി സെക്രട്ടറി,
    സ്പെഷ്യൽ റിക്രൂട്ടുമെന്റ് വിംഗ്,
    കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ ആഫീസ്,
    പട്ടം, തിരുവനന്തപുരം—4,
    പിൻ. 695 004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിന്മേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി, മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതുവ്യവസ്ഥകളിലെ രണ്ടും എട്ടും ഇരുപത്തിയാറും ഖണ്ഡികകൾ ഈ തിരഞ്ഞെടുപ്പിന് ബാധകമല്ല.
12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്കനുസരിച്ചും പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13.4.1972-ലെ ജി.ഒ.എം.എസ്. നമ്പർ 143/72/പി.ഡി.യിലേയും 29.11-1973-ലെ ജി.ഒ.എം.എസ്. നമ്പർ 809/73/പി.ഡി.യിലേയും 17-1.1976-ലെ ജി.ഒ.പി. നമ്പർ 21/76/പി.ഡി.യിലേയും വ്യവസ്ഥകൾ അനുസരിച്ചും നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും 1958-ലെ കേരള സ്റ്റേറ്റ് ആൻഡ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3(സി), 17(എ), 17(ബി) എന്നീ വകുപ്പുകൾക്കു വിധേയമായും ആയിരിക്കുന്നതാണ്.

(വിശദവിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതുവ്യവസ്ഥകൾ നോക്കുക).

(വിഭാഗം—3)

1. വകുപ്പ്—ഇൻഡസ്ട്രീസ് ആൻഡ് കോമേഴ്സ്
2. ഉദ്യോഗപ്പേര്—അസിസ്റ്റന്റ് രജിസ്ട്രാർ
3. ശമ്പളം—650-1150 രൂപ
4. ഒഴിവുകളുടെ എണ്ണം— 1 (ഒന്ന്)

കുറിപ്പ്:— ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ട് വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ടുമെന്റിനു വേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽനിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി— നേരിട്ടുള്ള നിയമനം (പട്ടികജാതി / പട്ടികവർഗ്ഗക്കാരിൽ നിന്നുമാത്രം)
6. പ്രായപരിധി — 1-1-1984-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 40 (നാൽപ്പത്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച് നിലവിലുള്ള മറ്റ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.)
7. യോഗ്യതകൾ.—
   1. അംഗീകൃത സർവ്വകലാശാലയിൽ നിന്നും ആർട്ട്സിലോ സയൻസിലോ കോമേഴ്സിലോ ഉള്ള ബിരുദം
   2. ഹയർ ഡിപ്ലോമാ ഇൻ കോ-ഓപ്പറേഷനോ സബോർഡിനേറ്റ് പേഴ്സണൽ ട്രെയിനിംഗോ പാസ്സായിരിക്കണം.

കുറിപ്പ്: 1. കോ-ഓപ്പറേഷൻ സ്പെഷ്യൽ സബ്ജക്റ്റ് ആയുള്ള ബി കോം ഡിഗ്രി ഉള്ളവർക്ക് രണ്ടാമതു നിർദ്ദേശിച്ചിട്ടുള്ള യോഗ്യത ഉണ്ടായിരിക്കണമെന്നില്ല.

8. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തീയതി—19-9-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.
9. അപേക്ഷാഫാറം—ഉദ്യോഗാർത്ഥികൾ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി,
10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—
    ഡെപ്യൂട്ടി സെക്രട്ടറി,
    സ്പെഷ്യൽ റിക്രൂട്ടുമെന്റ് വിംഗ്,
    കേരള പബ്ലിക് സർവ്വീസ്
    കമ്മീഷൻ ആഫീസ്
    പട്ടം, തിരുവനന്തപുരം-4,
    പിൻകോഡ്-695 004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൻമേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, എട്ടും, ഇരുപത്തിയാറും ഖണ്ഡികകൾ ഈ തിരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്കനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി. ഡി. യിലേയും, 29-11-1973-ലെ ജി.ഒ. എം.എസ്. നമ്പർ 309/73/പി. ഡി. യിലേയും 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76/പി. ഡി. യിലേയും വ്യവസ്ഥകൾ അനുസരിച്ചും നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും, 1958-ലെ കേരള സ്റ്റേറ്റ് ആൻഡ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി), 17 (എ), 17(ബി) എന്നി വകുപ്പുകൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതുവ്യവസ്ഥകൾ നോക്കുക)

വിഭാഗം—4

1. വകുപ്പ്—ആയുർവ്വേദ കോളേജുകൾ
2. ഉദ്യോഗപ്പേര്—ട്യൂട്ടർ/ഡെമോൺസ്ട്രേറ്റർ
3. ശമ്പളം—600-1100 രൂപ
4. ഒഴിവുകളുടെ എണ്ണം—2 (രണ്ട്)

കുറിപ്പ്:—ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടുവർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക്ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേയ്ക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ടുമെൻറിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേയ്ക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽ നിന്നു മാത്രം).

6. പ്രായപരിധി—1-1-1984-ൽ (19) പത്തൊൻപത് വയസ്സ് തികഞ്ഞിരിക്കേണ്ടതും (40) നാൽപത് വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച് നിലവിലുള്ള മററ് ആനുകൂല്യങ്ങളൊന്നും ഈ തിരഞ്ഞെടുപ്പിന് ബാധകമല്ല).

7. യോഗ്യതകൾ—
(1) ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ നേടിയ ബി എ. എം. ബിരുദമോ തത്തുല്യമായ യോഗ്യതയോ,
(2) കേരള സ്റ്റേറ്റ്, ഇൻഡിജിനസ് മെഡിസിൻ കൗൺസിലിൻെറ 'എ' ക്ലാസ് രജിസ്ട്രേഷൻ

അഭിലഷണീയം:—ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും ആയുർവ്വേദത്തിൽ നേടിയ ബിരുദാനന്തര ബിരുദം. (Post-graduate Degree)

(2) ഉദ്യോഗാർത്ഥികൾ പൊതു വ്യവസ്ഥകളിൽ ആവശ്യപ്പെട്ടിരിക്കുന്ന രേഖകൾക്കു പുറമേ ബി. എ. എം. ഫൈനൽ പരീക്ഷകൾക്ക് ലഭിച്ചിട്ടുള്ള മാർക്കു ലിസ്റ്റിൻെറ ശരിപ്പകർപ്പുകൂടി സ്വയം സാക്ഷ്യപ്പെടുത്തി അപേക്ഷയോടൊപ്പം അയക്കേണ്ടതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—19-9-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.

9. അപേക്ഷാഫാറം—ഉദ്യോഗാർത്ഥികൾ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി.എസ്.സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—
ഡെപ്യൂട്ടി സെക്രട്ടറി,
സ്പെഷ്യൽ റിക്രൂട്ടുമെൻറ് വിംഗ്,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ ആഫീസ്,
പട്ടം, തിരുവനന്തപുരം—4,
പിൻകോഡ്—695 004

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൻമേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, എട്ടും, ഇരുപത്തിയാറും ഖണ്ഡികകൾ ഈ തിരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്കനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി.ഒ.എം.എസ്. നമ്പർ 142/72/പി.ഡി.യിലേയും, 29-11-73-ലെ ജി.ഒ.എം.എസ്. നമ്പർ 309/73/പി.ഡി.യിലേയും, 17-1-76-ലെ ജി. ഒ. പി. നമ്പർ 21/76/പി.ഡി.യിലേയും വ്യവസ്ഥകൾ അനുസരിച്ചും നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും, 1958-ലെ കേരള സ്റ്റേറ്റ് ആൻറ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3(സി) 17(എ), 17(ബി) എന്നി വകുപ്പുകൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക)

(വിഭാഗം—5)

1. വകുപ്പ്—ഹോമിയോപ്പതി
2. ഉദ്യോഗപ്പേര്—മെഡിക്കൽ ഓഫീസർ (ഹോമിയോ)
3. ശമ്പളം—570-1070 രൂപ
4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

കുറിപ്പ്:—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക്ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും, ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക്ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ടുമെൻറിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

വയസ്സ് 7 (3) മൈനർ പുത്രൻ രഞ്ജിത്ത് വയസ്സ് 4 എന്നിവർ മാത്രമേ ഉള്ളുവെന്നു റിപ്പോർട്ടു ലഭിച്ചിരിക്കുന്നു. ടിയാന്റെ ആശ്രിതരായി ആശ്രിതർ എന്നു മേൽവിവരിച്ച നിർവ്വചനത്തിൽ ഉൾപ്പെടുന്നവരായി വേറെ ആരെങ്കിലും ഉണ്ടെങ്കിൽ ഈ നോട്ടീസ് കേരള ഗവൺമെന്റ് ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 15 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം ഹാജരായി അവകാശം തെളിയിക്കേണ്ടതും. അവധി കഴിഞ്ഞുള്ള ഹർജികൾ പരിഗണിക്കപ്പെടുന്നതല്ലാത്തതുമാകുന്നു.

(3)

No. W.C.A. 1598/82. *29th June* 1984.

Whereas the Commissioner for Workmen's Compensation, Nagpur has deposited with this Court a sum of Rs. 13,500 (Rupees Thirteen thousand five hundred only), as compensation for distribution to the dependants of the deceased Sri A. Vijayan who met with a fatal accident while employed under the Bharath Industrial Works, Nagpur and whereas it is reported that his father John Abraham aged 70 years (2) mother Mary aged 63 years (3) unmarried sister Reetha aged 22 years (4) minor son Nelson aged 14 years residing at Nellimukalil Veedu, Perumkulam P.O. Kottarakara are his only dependants as defined under section 2 (1) (d) of the Workmen's Compensation Act, any others claiming to be such dependants, should within 15 days of the publication of this notice in the Kerala Government Gazette prefer their claims in writing before me and prove the same. If no such claims are received within the prescribed time the entire amount of compensation will be disbursed to the persons mentioned above. Claims preferred thereafter will not be considered.

നാഗ്പ്പൂരിലെ ഭാരത് ഇൻഡസ്ട്രീസിന്റെ കീഴിൽ ജോലി നോക്കിവരവെ അപകടമുണ്ടായി മരണമടഞ്ഞ ശ്രീ. എ. വിജയന്റെ ആശ്രിതർക്ക് വർക്കുമെൻസ് കോമ്പൻസേഷൻ നൽകുന്നതിനായി രൂപ 13,500 (രൂപ പതിമൂവായിരത്തിഅഞ്ഞൂറ്) ഈ ആഫീസിൽ കെട്ടിവച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ ടിയാന്റെ ആശ്രിതരായി കൊട്ടാരക്കര, പെരുംകുളത്തു, നെല്ലിമുകളിൽ വീട്ടിൽ താമസം. ടിയാന്റെ പിതാവ് ശ്രീ. ജോൺ എബ്രഹാം 70 വയസ്സ് (2) മാതാവ് ശ്രീമതി മേരി വയസ്സ് 63 (3) അവിവാഹിത സഹോദരി ശ്രീമതി റീത്ത 22 വയസ്സ് (4) മൈനർ പുത്രൻ നെൽസൺ 14 വയസ്സ് എന്നിവർ മാത്രമേ ഉള്ളുവെന്നു റിപ്പോർട്ടു ലഭിച്ചിരിക്കുന്നു. ടിയാന്റെ ആശ്രിതരായി ആശ്രിതർ എന്നു മേൽവിവരിച്ച നിർവ്വചനത്തിൽ ഉൾപ്പെടുന്നവരായി വേറെ ആരെങ്കിലുമുണ്ടെങ്കിൽ ഈ നോട്ടീസ് കേരള ഗവൺമെന്റു ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 15 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം ഹാജരായി അവകാശം തെളിയിക്കേണ്ടതും. അവധി കഴിഞ്ഞുള്ള ഹർജികൾ പരിഗണിക്കപ്പെടുന്നതല്ലാത്തതുമാകുന്നു.

(4)

No. W.C.A. 643/84. *9th July* 1984.

Whereas the Executive Engineer, Electrical Division, Nedumangad has deposited with this Court a sum of Rs. 23 100 (Rupees Twenty three thousand and one hundred only), as compensation for distribution to the dependants of the deceased Sri S. Sreekumar who met with a fatal accident while employed under the Electrical Section, Nedumangad and whereas it is reported that his mother Smt. N. Baby aged 41 (2) unmarried sister Vasanthakumari aged 18 now residing at Sreedhara Nivas, Mukkolakkal, Thekkumkara muri, Nedumangad are his only dependants as defined under section 2 (1) (d) of the Workmen's Compensation Act, any others claiming to be such dependants, should within 15 days of the publication of this notice in the Kerala Government Gazette prefer their claims in writing before me and prove the same. If no such claims are received within the prescribed time the entire amount of compensation will be disbursed to the persons mentioned above. Claims preferred thereafter will not be considered.

കേരള സ്റേററ് ഇലക്ട്രിസിററി ബോർഡിൽ നെടുമങ്ങാടു ഇലക്ട്രിക്കൽ ഡിവിഷന്റെ കീഴിൽ ജോലി നോക്കിവരവെ അപകടമുണ്ടായി മരണമടഞ്ഞ ശ്രീ. എസ്. ശ്രീകുമാറിന്റെ ആശ്രിതർക്ക് വർക്ക്മെൻസ് കോമ്പൻസേഷൻ നൽകുന്നതിനായി രൂപ 23,100 (രൂപ ഇരുപത്തിമൂവായിരത്തി ഒരുനൂറ്) ഈ ആഫീസിൽ കെട്ടിവെച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ ടിയാന്റെ ആശ്രിതരായി നെടുമങ്ങാടു മുക്കോലക്കൽ തെക്കുംകര മുറിയിൽ ശ്രീധരനിവാസിൽ താമസം ടിയാന്റെ മാതാവ് ശ്രീമതി എൻ. ബേബി 41 വയസ്സ്. അവിവാഹിത സഹോദരി ശ്രീമതി വസന്തകുമാരി 18 വയസ്സ് എന്നിവർ മാത്രമേ ഉള്ളുവെന്ന് റിപ്പോർട്ടു ലഭിച്ചിരിക്കുന്നു. ടിയാന്റെ ആശ്രിതരായി ആശ്രിതർ എന്നു മേൽവിവരിച്ച നിർവ്വചനത്തിൽ ഉൾപ്പെടുന്നവരായി വേറെ ആരെങ്കിലുമുണ്ടെങ്കിൽ ഈ നോട്ടീസ് കേരള ഗവൺമെന്റ് ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 15 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം ഹാജരായി അവകാശം തെളിയിക്കേണ്ടതും. അവധി കഴിഞ്ഞുള്ള ഹർജികൾ പരിഗണിക്കപ്പെടുന്നതല്ലാത്തതുമാകുന്നു.

Office of the Regional Joint Labour Commissioner, Quilon. (Sd.) *Commissioner for Workmen's Compensation.*

---

No. WC. 540/84. *12th July* 1984.

Whereas the Deputy Labour Commissioner, Quilon has deposited with this Court a sum of Rs. 27,000 (Rupees Twenty Seven thousand only), as compensation for distribution to the dependants of the deceased Sri A. M. Sasidharan who met with a fatal accident while employed under the Kerala State Road Transport Corporation and whereas it is reported that his wife Smt. K. J. Lalithambika aged 32 years, minor daughter Miss Charlesten aged 12 years, minor son Master Dinker aged 9 years, Kuzhikandathil House, Kallar-5 P. O., Pin-686 611 are his only dependants as defined under section 2 (1) (d) of the Workmen's Compensation Act, any others claiming to be such dependants, should within 15 days of the publication of this notice in the Kerala Government Gazette prefer their claims in writing before me and prove the same. If no such claims are received within the prescribed time the entire amount of compensation will be disbursed to the persons mentioned above. Claims preferred thereafter will not be considered.

കേരള സ്റേററ് റോഡ് ട്രാൻസ്പോർട്ട് കോർപ്പറേഷന്റെ കീഴിൽ ജോലി നോക്കി വരവെ അപകടമുണ്ടായി മരണമടഞ്ഞ ശ്രീ. എ. എം. ശശിധരന്റെ ആശ്രിതർക്ക് വർക്ക്മെൻസ് കോമ്പൻസേഷൻ നൽകുന്നതിനായി രൂപ 27,000 (രൂപ ഇരുപത്തേഴായിരം) ഈ ആഫീസിൽ കെട്ടിവച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ ടിയാന്റെ ആശ്രിതരായി ഭാര്യ ശ്രീമതി കെ. ജെ. ലളിതാംബിക. 32 വയസ്സ്, മകൾ ചാർലസ്റ്റൻ 12 വയസ്സ്, മകൻ ദിൻകർ 9 വയസ്സ്, കുഴികണ്ടത്തിൽ വീട്, കല്ലാർ സൗത്ത് പി. ഒ. പിൻ 686611 എന്നിവർ മാത്രമേ ഉള്ളുവെന്ന് റിപ്പോർട്ട് ലഭിച്ചിരിക്കുന്നു. ടിയാന്റെ ആശ്രിതരായി ആശ്രിതർ എന്നു

മേൽവിവരിച്ച നിർവ്വചനത്തിൽ ഉൾപ്പെടുന്നവരായി വേറെ ആരെങ്കിലുമുണ്ടെങ്കിൽ ഈ നോട്ടീസ് കേരള ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 15 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം ഹാജരായി അവകാശം തെളിയിക്കേണ്ടതും. അവധി കഴിഞ്ഞുള്ള ഹർജികൾ പരിഗണിക്കപ്പെടുന്നതല്ലാത്തതുമാകുന്നു.

Office of the Deputy Labour Commissioner, Kottayam.

(Sd.)
*Commissioner for Workmen's Compensation.*

---

## NOTICE

No. D. 1833/84. *12th July* 1984.

Whereas the Divisional Manager, New India Assurance Company, has deposited with this Court a sum of Rs. 21,000 (Rupees Twenty One thousand) only as compensation for distribution to the dependants of the deceased Sri V.G. Venu who met with a fatal accident while employed under Smt. Rema Sreekumar and whereas it is reported that his Sri V.A. Gosappan f/o the deceased (2) Smt. Karthiyayani m/o the deceased (3) V. G. Prema unmarried sister of the deceased (4) V. G. Suresh minor b/o the deceased and V.G. Sindhu minor sister of the deceased all residing at Valiya Veedu, Pallippuramkara, Mudickal P.O., Perumbavoor are his only dependants as defined under section 2 (1) (d) of the Workmen's Compensation Act, any others claiming to be such dependants, should within 15 days of the publication of this notice in the Kerala Government Gazette prefer their claims in writing before me and prove the same. If no such claims are received within the prescribed time the entire amount of compensation will be disbursed to the persons mentioned above. Claims preferred thereafter will not be considered.

ശ്രീമതി രമാ ശ്രീകുമാർ, ശശ്രീ പെരുമ്പാവൂരിന്റെ കീഴിൽ ജോലി നോക്കി വരവെ അപകടമുണ്ടായി മരണമടഞ്ഞ ശ്രീ. വി. ജി. വേണുവിന്റെ ആശ്രിതർക്ക് വർക്ക്മെൻസ് കോമ്പൻസേഷൻ നൽകുന്നതിനായി രൂപ 21,000 (രൂപ ഇരുപത്തിയോരായിരം മാത്രം) ഈ ആഫീസിൽ കെട്ടിവെച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ ടിയാന്റെ ആശ്രിതരായി എറണാകുളം ജില്ലയിൽ പെരുമ്പാവൂർ താലൂക്കിൽ മുടിക്കൽ പള്ളിപ്പുറം കരയിൽ വലിയ വീട്ടിൽ താമസിക്കും (1) ടിയാന്റെ പിതാവ് ശ്രീ. വി. എ. ഗോസപ്പൻ, (2) ടിയാന്റെ മാതാവ് ശ്രീമതി കാർത്ത്യായനി, (3) ടിയാന്റെ അവിവാഹിതയായ സഹോദരി കുമാരി പ്രേമ (4) ടിയാന്റെ മൈനർ സഹോദരൻ സുരേഷ്, വി. ജി., (5) മൈനർ സഹോദരി സിന്ധു വി. ജി. എന്നിവർ മാത്രമേ ഉള്ളുവെന്ന് റിപ്പോർട്ട് ലഭിച്ചിരിക്കുന്നു. ടിയാന്റെ ആശ്രിതരായി ആശ്രിതർ എന്നു മേൽവിവരിച്ച നിർവ്വചനത്തിൽ ഉൾപ്പെടുന്നവരായി വേറെ ആരെങ്കിലുമുണ്ടെങ്കിൽ ഈ നോട്ടീസ് കേരള ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 15 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം ഹാജരായി അവകാശം തെളിയിക്കേണ്ടതും. അവധി കഴിഞ്ഞുള്ള ഹർജികൾ പരിഗണിക്കപ്പെടുന്നതല്ലാത്തതുമാകുന്നു.

Office of the Regional Joint Labour Commissioner, Ernakulam.

(Sd.)
*Commissioner for Workmen's Compensation*

Reg. No. KL/TV/(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 7th August 1984/ 16th Sravana 1906 (Saka) [No. 32

## PART III

# Marine Department

### ലഘു ദർഘാസ് പരസ്യം

നമ്പർ ഡി12/78/83. 1984 ജൂലൈ 12.

കേരള ഗവർണ്ണർക്കുവേണ്ടി നീണ്ടകര ഹാർബർ എഞ്ചിനീയറിംഗ് വകുപ്പ് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ അദ്ദേഹത്തിന്റെ അധികാര പരിധിയിലുള്ള ആലപ്പുഴ ഹാർബർ എഞ്ചിനീയറിംഗ് സെക്ഷൻ ഓഫീസ് പരിസരത്ത് സൂക്ഷിച്ചിട്ടുള്ള പഴയ ഇരുമ്പു സാധനങ്ങളും തടി സാധനങ്ങളും വിററഴിക്കുന്നതിലേക്ക് മത്സര സ്വഭാവമുള്ള ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ 17-8-1984 ഉച്ചതിരിഞ്ഞ് 4 മണിവരെ താഴെ ഒപ്പിട്ടിരിക്കുന്ന ഓഫീസറുടെ കാര്യാലയത്തിൽ സ്വീകരിക്കുന്നതും, അന്നേ ദിവസം 4.30-ന് ഹാജരുള്ള കരാറുകാരുടേയോ അവരുടെ ഏജന്റുമാരുടേയോ സാന്നിദ്ധ്യത്തിൽ തുറക്കപ്പെടുന്നതുമായിരിക്കും.

വിററഴിക്കുവാൻ ഉദ്ദേശിക്കുന്ന സാധനങ്ങളുടെ വിശദവിവരം.

| നമ്പർ | സാധനങ്ങളുടെ പേര് വിവരം | ഭാരം/ തൂക്കം/ അളവ് |
|---|---|---|
| 1 | വിവിധ തരത്തിലുള്ള പഴയ ഇരുമ്പു ഉരുക്ക് സാധനങ്ങൾ | (1) ഏകദേശം 39.882 ടൺ (2) 260 കാലി പെയിന്റ് ടിൻ |
| 2 | വിവിധ തരത്തിലുള്ള പഴയ തമ്പകം തടി സാധനങ്ങളും പുതിയ തടിയുടെ പുറവട്ടം | ഏകദേശം 141.179 ഘന മീറ്റർ |

നിരതദ്രവ്യം—ക്രമനമ്പർ 1-ന് 400 രൂപ, ക്രമനമ്പർ 2-ന് 1,400 രൂപ

ദർഘാസ് പ്രമാണത്തിന്റെ വില — നികുതി ഉൾപ്പെടെ—ക്രമനമ്പർ 1-ന് 10 രൂപ 55 പൈസ, ക്രമനമ്പർ 2-ന് 21 രൂപ 10 പൈസ.

ദർഘാസ് പ്രമാണങ്ങൾ 7-8-1984 മുതൽ 17-8-1984 ഉച്ചക്ക് 1 മണി വരെ വിതരണം ചെയ്യുന്നതായിരിക്കും (പ്രവർത്തി ദിവസങ്ങളിൽ മാത്രം). വിലയും നികുതിയും പണമായി അടച്ച് രേഖാമൂലം ആവശ്യപ്പെടുന്നവർക്ക് മാത്രമേ ദർഘാസ് പ്രമാണങ്ങൾ നൽകുകയുള്ളൂ. ദർഘാസ് പ്രമാണങ്ങൾക്കുവേണ്ടി അടച്ച തുക യാതൊരു കാരണവശാലും തിരികെ തരുന്നതല്ല. ദർഘാസ് പ്രമാണം കൈമാററം ചെയ്യാൻ പാടുള്ളതല്ല. 17-8-1984 ഉച്ചതിരിഞ്ഞ് 4 മണിക്കുശേഷം ലഭിക്കുന്ന ദർഘാസുകൾ സ്വീകരിക്കുന്നതല്ല. നിരതദ്രവ്യം അടക്കം ചെയ്തിട്ടില്ലാത്ത ദർഘാസുകൾ സ്വീകാര്യമായിരിക്കുന്നതല്ല. വിററഴിക്കുവാൻ ഉദ്ദേശിക്കുന്ന സാധനങ്ങൾ ആലപ്പുഴ പീയർ മാസ്ററരുടെ ഓഫീസ് പരിസരത്തുള്ള ഹാർബർ എഞ്ചിനീയറിംഗ് സെക്ഷൻ ഓഫീസ് പരിസരത്ത് സൂക്ഷിച്ചിട്ടുണ്ട്. താൽപ്പര്യമുള്ളവർക്ക് പ്രസ്തുത സാധനങ്ങൾ പ്രവർത്തി ദിവസങ്ങളിൽ നേരിൽ കാണാവുന്നതാണ്. ദർഘാസ് സ്ഥിരപ്പെടുത്തിക്കഴിഞ്ഞാൽ സാധനങ്ങളുടെ വിലയും നികുതിയും ഈ ആഫീസിൽ അടച്ച് രസീത് വാങ്ങേണ്ടതും സാധനങ്ങൾ 7 ദിവസങ്ങൾക്കുള്ളിൽ ഒഴിച്ചു മാററേണ്ടതുമാണ്.

ദർഘാസ് സ്ഥിരപ്പെടുത്തുന്ന വ്യക്തി ഏതെങ്കിലും കാരണവശാൽ സാധനങ്ങളുടെ വിലയും നികുതിയും ഓഫീസിൽ അടച്ച് രസീത് വാങ്ങാതിരുന്നാൽ പ്രസ്തുത കച്ചവടം അസ്ഥിരപ്പെടുത്തുന്നതും ടി വ്യക്തി ദർഘാസിനോടൊപ്പം നൽകിയിട്ടുള്ള നിരതദ്രവ്യം സർക്കാർ ഖജനാവിലേക്ക് മുതൽ കൂട്ടുന്നതും സാധനങ്ങൾ കച്ചവടം നടത്തുന്നതിന് അനന്തര നടപടികൾ സ്വീകരിക്കുന്നതും ആയിരിക്കും.

ഈ കച്ചവടം സംബന്ധിച്ച് ലഭിക്കുന്ന എല്ലാ ദർഘാസുകളും; അല്ലെങ്കിൽ ഏതെങ്കിലും തിരസ്കരിക്കുന്നതിനുള്ള നിയമപരമായ അധികാരം താഴെ ഒപ്പിട്ടിരിക്കുന്ന ഓഫീസറിൽ നിക്ഷിപ്തമായിരിക്കുന്നതും, അങ്ങനെയുള്ള തീരുമാനം അന്തിമമായിരിക്കും. ഏതെങ്കിലും കാരണവശാൽ 17-8-1984 ഒരു ഒഴിവു ദിവസമായി സംഭവിക്കുകയാണെങ്കിൽ തൊട്ടടുത്ത പ്രവർത്തി ദിവസം ഉച്ചതിരിഞ്ഞ് 4 മണിവരെ ദർഘാസുകൾ സ്വീകരിക്കുന്നതും അന്നേ ദിവസം 4.30-ന് ദർഘാസ് തുറക്കുന്നതുമായിരിക്കും. ദർഘാസിനോടൊപ്പം അടക്കം ചെയ്യുന്ന നിരതദ്രവ്യം താഴെ ഒപ്പിട്ടിരിക്കുന്ന ഓഫീസർക്ക് മാററി വാങ്ങുന്ന തരത്തിൽ ഏതെങ്കിലും അംഗീകൃത ബാങ്കിൽ നിന്നും ലഭിച്ചിട്ടുള്ള ഡിമാന്റ് ഡ്രാഫ്ററ് ആയിരിക്കണം.

നീണ്ടകര ഹാർബർ എഞ്ചിനീയറിംഗ് വകുപ്പ്
അസി. എക്സി.
എഞ്ചിനീയറുടെ കാര്യാലയം,
നീണ്ടകര.

ആർ. സോമരാജൻ,
അസി. എക്സി.
എഞ്ചിനീയർ.

## SHORT QUOTATION NOTICE

No. D2/3062/83/I-2. *16th July* 1984.

Sealed competitive quotations are invited by the undersigned for and on behalf of the Governor of Kerala from the registered manufacturers and suppliers for the supply and erection of one number best quality electrically driven pump set with all accessories to fulfill the following requirements subject to the special condition attached.

1. Suction head 5 M.
2. Length of suction line 50 M.
3. Delivery head 15 M.
4. Length of delivery line 65 M.
5. Discharge required 25 to 30 litres/second

Quotations will be received up to 3.30 p. m. on 8-8-1984 and the same will be opened at 4.00 p. m. on the same day in the presence of such quotationers or their authorised representatives who may be present at that time. If this day happens to be a holiday the quotations will be received and opened at the same time on the next working day. Late quotations will not be accepted.

SPECIAL CONDITIONS

1. Quotationers should submit their quotation on their own papers in duplicate.

2. The rate quoted should be for supply, erection and trial run of the pump set at Fish Farm at Malampuzah in Palght District.

3. The offer should be for the supply from ready stock as far as possible.

4. Complete details of pumpset including all specification of accessories, impellor casing characteristic curve should also be enclosed with leaf let with the quotation.

5. The erection and operation instruction should be furnished in duplicate with the quotation.

5. The offer should valid for a period of three months.

7. The supply and erection should be completed in all respects within one week from the date of receipt of supply order.

8. The selected quotationer should be prepared to execute an agreement in Kerala Stamp paper worth Rs. 3 for the supply after furnishing the required security in the form of demand draft.

9. Conditional quotations other than that mentioned above will not be accepted.

10. The Department reserves the right to reject any or all the quotations without assigning any reason thereof.

11. A proforma guarantee for a period of not less than one year should accompany the quotation.

12. Payment will only be made after the erection of pumpset and trial run.

13. All other conditions are as usual in this Department.

Office of the
Executive Engineer,
Harbour Engineering
Department, Calicut-1.

K. K. RAVEENDRAN,
*Executive Engineer.*

©
Government of Kerala
1984

Reg. No. KL/TV/(N)/1.



KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 7th August 1984/16th Sravana 1906 (Saka) [No 32

## PART III

# Department of Municipal Administration

വർക്കല നഗരസഭ

നോട്ടിഫിക്കേഷൻ

1984 മെയ് 23.

1960-ലെ (1961-ലെ 14-ാം നമ്പർ ആക്റ്റ്) കേരളാ മുനിസിപ്പൽ നിയമം 370-ാം വകുപ്പുപ്രകാരം വർക്കല മുനിസിപ്പാലിറ്റിയിൽ നിന്നും പൊതുജനങ്ങളുടെ അറിവിലേക്കായി പരസ്യപ്പെടുത്തുന്നത്.

പ്രസ്തുത കേരളാ മുനിസിപ്പൽ നിയമം 363-ാം വകുപ്പ് (3)-ാം ഉപവകുപ്പനുസരിച്ച് വർക്കല മുനിസിപ്പൽ അതൃത്തിക്കുള്ളിൽ താഴെ വിവരിക്കും പ്രകാരമുള്ള പട്ടികയ്ക്ക് വിധേയമായും ടി ആക്റ്റിലെ വിവിധ വകുപ്പുകൾക്ക് അനുസൃതമായും ഫീസ് നിരക്കുകൾ നിജപ്പെടുത്തുന്നതിനും ലൈസൻസ് അനുവദിക്കുന്നതിനും മറ്റുമായി പ്രസ്തുത ആക്റ്റിലെ 412 (3) വകുപ്പനുസരിച്ച് സ്പെഷ്യൽ ആഫീസർ എന്ന നിലയിൽ എന്നിൽ നിക്ഷിപ്തമായിരിക്കുന്ന കൗൺസിലിന്റെ അധികാരമുപയോഗിച്ച് 1-7-1984-മുതൽ താഴെ വിവരിക്കും പ്രകാരം ഫീസ് ചുമത്തുവാൻ തീരുമാനിച്ചിട്ടുണ്ടെന്നുള്ള വിവരം പൊതുജനങ്ങളുടെ അറിവിലേക്കായി പരസ്യപ്പെടുത്തിയിരിക്കുന്നു.

| ക്രമ നമ്പർ | കേരളാ മുനിസിപ്പൽ ആക്ടിലെ വകുപ്പ് | വിവരണം | ഫീസ് നിരക്ക് |
|---|---|---|---|
| (1) | (2) | (3) | (4) |
| 1 | 196-ൽ 2-ം 213-ം വകുപ്പുകൾ പ്രകാരം | സ്ട്രീറ്റ് അലയിൻമെന്റിനുള്ളിൽ ഏതെങ്കിലും കെട്ടിടം പണിയുന്നതിനും ബങ്കുഷാപ്പുകൾ ഒഴികെ ഏതെങ്കിലും തെരുവിൽ എൻക്രോച്ച്മെന്റും സൺഷെയ്ഡും സ്ഥാപിക്കുന്നതിന് | ച: മീറ്ററിനും ഭാഗത്തിനും വർഷത്തേക്ക് 10 രൂപ വീതം |
| 2 | 2[illegible] | ഏതെങ്കിലും തെരുവിലേക്ക് ഗേറ്റോ വാതിലുകളോ പുറത്തേക്ക് തള്ളിത്തുറക്കാവുന്ന തരത്തിൽ പിടിപ്പിക്കുന്നതിന് | ഓരോന്നിനും ഒരു വർഷത്തേക്ക് 10 രൂപ വീതം |
| 3 | 213 | റോഡിന്റെയോ, പൊതുനിരത്തുകളുടേയോ പാർശ്വത്തിലൊരു ഭാഗം ഏതെങ്കിലും ആവശ്യത്തിന് ഉപയോഗിക്കുവാൻ അനുവാദത്തിന് | ച: മീറ്ററിനും ഭാഗത്തിനും 5 രൂപ വീതം, |
| 4. | 214 | പൊതുനിരത്തുകളിലും പാർശ്വങ്ങളിലും കെട്ടിട നിർമ്മാണ സാധനങ്ങളോ മറ്റുസാമഗ്രികളോ വിറക്, തടി മുതലായവയോ ശേഖരിച്ചുവയ്ക്കുന്നതിന് | രണ്ടു ദിവസം വരെ ഫീസില്ല, രണ്ട് ദിവസത്തിൽ കൂടുതൽ വരുന്ന ഓരോ ആഴ്ചകൾക്കും ഭാഗത്തിനും 2 രൂപ വീതം. |

കുറിപ്പ്:—പൊതുനിരത്തും പാർശ്വങ്ങളും എന്തെങ്കിലും ആവശ്യത്തിന് ഉപയോഗിക്കുന്നത് പൊതുജനങ്ങൾക്കോ സാധാരണ ഗതാഗതത്തിനോ മറ്റേതെങ്കിലും തരത്തിലോ തടസമോ ഉപദ്രവമോ അസൗകര്യമോ ഉണ്ടാകാൻ ഇടയുണ്ടെന്ന് കമ്മീഷണർക്ക് ബോദ്ധ്യപ്പെടുന്നപക്ഷം അനുവാദം നൽകുന്നതല്ല.

| (1) | (2) | (3) | (4) |
|---|---|---|---|
| 5 | 216 | മതസംബന്ധമോ, പൊതു ആവശ്യങ്ങൾക്കോ അല്ലാതെ പൊതുനിരത്തിന്റെ ഭാഗം കുഴിക്കുന്നതിന് അനുവാദം കൊടുക്കുന്നതിന് | ഓരോ സ്ഥലത്തിനും 15 രൂപ വീതം |
| 6 | 228 | കെട്ടിടം പണിയുന്നതിനുള്ള സ്ഥലം അംഗീകരിക്കുന്നതിന് | ഓരോ സ്ഥലത്തിനും 10 രൂപ |
| 7 | 231 332 246 | കെട്ടിടം പണിയുന്നതിനും കൂട്ടിച്ചേർക്കലുകളും പുതുക്കിപ്പണികളും നടത്തുന്നതിന് അനുവാദം നൽകുന്നതിനുള്ള ഫീസ് | |
| | | (a) തറവിധാനം അടക്കം ഒരുനില ഓട്, ഓല ഇവ മേഞ്ഞ കെട്ടിടങ്ങൾക്ക് | ഓരോ 10 ച: മീററിനും ഭാഗത്തിനും 3 രൂപ പ്രകാരവും ഏററവും കുറഞ്ഞത് ഒരു കെട്ടിടത്തിന് 10 രൂപ |
| | | (b) തറവിധാനം അടക്കം കോൺക്രീററ് കെട്ടിടങ്ങൾക്ക്— | |
| | | 1. ഒരു നിലയ്ക്ക് (Ground floor) | ഓരോ 10 ച: മീററിനും ഭാഗത്തിനും 4 രൂപ വീതവും ഏററവും കുറഞ്ഞത് 20 രൂപ |
| | | 2. രണ്ടാം നിലയ്ക്ക് (First floor) | ഓരോ 10 ച: മീററിനും ഭാഗത്തിനും 5 രൂപ വീതം |
| | | 3. മൂന്നാമത്തെ നിലയ്ക്ക് (Second floor) | ഓരോ 10 ച: മീററിനും ഭാഗത്തിനും 6 രൂപ വീതം |
| | | 4. നാലാമത്തെ നിലയ്ക്ക് (Third floor) | ഓരോ 10 ച: മീററിനും ഭാഗത്തിനും 8 രൂപ |
| | | 5. അഞ്ചാമത്തെയും അതിനു മുകളിലുമുള്ള നിലകൾക്ക് (Fourth floor and above) | ഓരോ 10 ച: മീററിനും ഭാഗത്തിനും 10 രൂപ |
| | | (b) പൊതു നിരത്തുകൾ, ഇടവഴികൾ, വഴികൾ മുതലായ പൊതു സ്ഥലങ്ങൾക്കഭിമുഖമായി പണിയുന്ന മതിലുകൾക്ക് | ഓരോ 10 മീററർ നീളത്തിനും ഭാഗത്തിനും 5 രൂപ, ഏററവും കുറഞ്ഞത് 10 രൂപ |
| | | (c) സെപ്ററിക് ടാങ്ക് കക്കൂസ് പണിയുന്നതിന് | 10 രൂപ |
| | | (d) ഇ. എസ്. പി. മാതൃകയിലുള്ള കക്കൂസുകൾക്ക് (സൈററു പ്ലാൻ ഹാജരാക്കണം) | 5 രൂപ |
| | | (e) കുളിമുറികൾ പണിയുന്നതിന് | 5 രൂപ |
| | | (f) കുടിലുകൾ നിർമ്മിക്കുന്നതിന് (അനുവാദം വാങ്ങിയിരിക്കണം) | ഫീസില്ല |
| | | (g) താല്ക്കാലിക ഷെഡ്ഡുകൾക്ക് [പരമാവധി ആറ് (6) മാസത്തേക്ക് സൈററു പ്ലാൻ ഹാജരാക്കണം] | 10 ച: മീററർ വിസ്തീർണ്ണത്തിനും ഭാഗത്തിനും 2 രൂപ വീതം കുറഞ്ഞത് 10 രൂപ |
| | | (h) വാട്ടർ ടാങ്കുകൾ നിർമ്മിക്കുന്നതിന് | 10 രൂപ |
| | | (i) കിണറുകൾ കുഴിക്കുന്നതിന് | 5 രൂപ |

കുറിപ്പ്:—(1) പുതുക്കിപ്പണിയുകയോ, കൂട്ടിച്ചേർക്കുകയോ, ഭേദഗതി ചെയ്യുന്നതോ ആയ കെട്ടിടങ്ങളെ സംബന്ധിച്ച് പുതുക്കിപ്പണിയുന്നതോ, കൂട്ടിച്ചേർക്കുന്നതോ, ഭേദഗതി ചെയ്യുന്നതോ ആയ ഭാഗത്തെ വിസ്തീർണ്ണം അനുസരിച്ചാണ് ഫീസ് കണക്കാക്കുക.

(2) കെട്ടിടം പണിയുന്നതിനുള്ള അനുവാദത്തിന്റെ കാലാവധി സാധാരണഗതിയിൽ മുനിസിപ്പൽ എഞ്ചിനീയറുടെ ശുപാർശ അനുസരിച്ച് നിശ്ചയിക്കുന്നതാണ്, പരമാവധി ഒരു തവണ ഒരു വർഷത്തിൽ കൂടുതൽ കാലാവധി അനുവദിക്കുന്നതല്ല.

(3) അനുവാദത്തിന്റെ കാലാവധിക്കുള്ളിൽ പണിപൂർത്തിയാകാത്ത പക്ഷം കാലാവധിക്കുമുമ്പു തന്നെ 50% ലൈസൻസ് ഫീസ് അടച്ച് അപേക്ഷിക്കേണ്ടതാണ്. കാലാവധി കഴിഞ്ഞ് 3 മാസത്തിനുള്ളിൽ മാപ്പപേക്ഷയോടൊപ്പം അപേക്ഷിച്ചാൽ മുഴുവൻ ഫീസും യഥാസമയം പുതുക്കാത്തതിനുള്ള പിഴയും ഈടാക്കിയശേഷം ലൈസൻസ് പുതുക്കിക്കൊടുക്കുന്നതാണ്. സാധാരണഗതിയിൽ അനുവാദത്തിന്റെ കാലാവധി കഴിഞ്ഞ് മൂന്നു മാസത്തിനുശേഷം ലൈസൻസ് പുതുക്കിക്കൊടുക്കുന്നതല്ല. ഇത്തരം സന്ദർഭങ്ങളിൽ ലൈസൻസ് ലാപ്സ് ആയതായി പരിഗണിക്കുന്നതും പുതുതായി നിയമാനുസരണമുള്ള പ്ലാൻ സഹിതം അപേക്ഷിക്കേണ്ടതുമാണ്.

(4) കിണർ, ഇ. എസ്. പി. കക്കൂസ്, കുളിമുറി എന്നിവയ്ക്കു സ്ഥലം അംഗീകരിക്കുന്നതിനുള്ള ഫീസ് ഈടാക്കുന്നതല്ല.

(5) അംഗീകൃത പ്ലാനിന്റെ പകർപ്പു സാക്ഷ്യപ്പെടുത്തുന്നതിന് ഓരോ പകർപ്പിനും ലൈസൻസ് ഫീസിന്റെ 25% ഫീസ് ഈടാക്കുന്നതാണ്.

(6) സാധാരണഗതിയിൽ മൂന്നുതവണയിൽ കൂടുതൽ കാലാവധി പുതുക്കിക്കൊടുക്കുന്നതല്ല.

(7) പുതുക്കിയ നിരക്കുകൾ 1984 ജൂലൈ 1-ാം തീയതി മുതൽ പ്രാബല്യത്തിൽ വരുന്നതാണ്.

മുനിസിപ്പൽ ഓഫീസ്,
വർക്കല.

(ഒപ്പ്)
സ്പെഷ്യൽ ഓഫീസർ.

Reg. No. KL/TV/(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 7th August 1984|16th Sravana 1906 (Saka) [No. 32

## PART III

# Department of National Employment Services

### ജോലി ആസൂത്രണം ചെയ്യുന്നതിന് സഹായിക്കുന്ന ഗൈഡുകൾ

അനുയോജ്യമായ ഒരു തൊഴിൽ തിരഞ്ഞെടുക്കുക എന്നത് വളരെ പ്രാധാന്യമർഹിക്കുന്ന ഒരു കാര്യമാണ്. ഉദ്യോഗാർത്ഥികളുടെ കഴിവിന്റെ യഥാർത്ഥ വിനിയോഗം, ക്രമമായ ഉന്നമനം, കൂടുതൽ ശോഭന സാദ്ധ്യതയുള്ള ഒരു ജോലി ഇവയെല്ലാം ഉദ്യോഗാർത്ഥി തിരഞ്ഞെടുക്കുന്ന തൊഴിലിനെ ആശ്രയിച്ചിരിക്കുന്നു.

ശരിയായ തൊഴിലുകൾ തിരഞ്ഞെടുക്കുന്നതിന് തൊഴിൽ ഗൈഡുകൾ സഹായിക്കുന്നു. താഴെ കൊടുത്തിരിക്കുന്ന തൊഴിൽ ഗൈഡുകളിൽ 50 പൈസയിൽ കുറഞ്ഞവ സൗജന്യമായും മറ്റുള്ളവ വിലയ്ക്കും എംപ്ലോയ്മെന്റ് എക്സ്ചേഞ്ചുകളിൽ നിന്നും വാങ്ങാവുന്നതാണ്.

### കരിയർ ഇൻഫർമേഷൻ സീരീസ്

1 കരിയേഴ്സ് ഇൻ എഞ്ചിനീയറിംഗ് ആന്റ് ടെക്നോളജി
2 കരിയേഴ്സ് ഫോർ ഹൈ/ഹയർ സെക്കൻഡറി സ്കൂൾ ലീവേഴ്സ്
3 കരിയേഴ്സ് ഫോർ സയൻസ് ഗ്രാഡ്വേറ്റ്സ്
4 കരിയേഴ്സ് ഫോർ ആർട്ട്സ് ആന്റ് കോമേഴ്സ് ഗ്രാഡ്വേറ്റ്സ്
5 കരിയേഴ്സ് ഫോർ അഗ്രികൾച്ചറൽ ഗ്രാഡ്വേറ്റ്സ് ആന്റ് അപ്ലൈഡ് സയന്റിസ്റ്റ്സ്
6 കരിയേഴ്സ് ഇൻ അക്കൗണ്ടൻസി
7 കരിയേഴ്സ് ഫോർ വിമൻ
8 ബി യുവർ ഓൺ എംപ്ലോയർ
9 ടുവേഡ്സ് സെൽഫ് എംപ്ലോയ്മെന്റ്
10 കരിയേഴ്സ് ഇൻ മെഡിസിൻ ആന്റ് അലൈഡ് ഫീൽഡ്സ്
11 കരിയേഴ്സ് ഇൻ പ്രിന്റിംഗ്
12 സെല്ലിംഗ് ആസ് എ കരിയർ
13 കരിയേഴ്സ് ഫോർ നോൺ മെട്രിക്കുലേറ്റ്സ് ആന്റ് സ്കൂൾ ഡ്രോപ്പ് ഔട്ട്സ്
14 ആർട്ട് ഫോർ എ ലിവിംഗ്
15 കരിയേഴ്സ് ഇൻ കാറ്ററിംഗ് ആന്റ് ഹോട്ടലിയറിംഗ്
16 മാത്തമാറ്റിക്സ് ഫോർ എ കരിയർ
17 ഹെവി എർത്ത് മൂവിംഗ് മെഷിനറി ഓക്യുപ്പേഷൻസ്
18 ആഫ്റ്റർ ഇന്റർമീഡിയറ്റ് വാട്ട്
19 കരിയേഴ്സ് ഇൻ ഡിഫൻസ് സർവ്വീസ്
20 കരിയേഴ്സ് ഇൻ ജേണലിസം
21 സ്റ്റാറ്റിസ്റ്റിക്സ് ഫോർ എ കരിയർ
22 ഹോം സയൻസ് ആന്റ് ഡയറ്ററ്റിക്സ് ഫോർ എ കരിയർ
23 കരിയേഴ്സ് ഇൻ ഡേറ്റ പ്രോസസിംഗ് (കമ്പ്യൂട്ടർ ഓക്യുപ്പേഷൻസ്)
24 ലേൺ വൈൽ യു ഏൺ
25 എക്കണോമിക്സ് ഫോർ എ കരിയർ
25 ആഫ്റ്റർ ബി. എസ്സി. വാട്ട്

### കരിയർ പാംഫ്ലറ്റുകൾ

1 ആക്ച്വറി
2 അഗ്രിക്കൾച്ചറൽ എഞ്ചിനീയർ
3 എയർ കണ്ടീഷനിംഗ് ആന്റ് റഫ്രിജറേഷൻ മെക്കാനിക്
4 എയർ പൈലറ്റ്
5 ആർക്കിയോളജിസ്റ്റ്
6 ആർക്കിടെക്റ്റ്
7 ആക്സിലറി നഴ്സ് മിഡ്‌വൈഫ്
8 കമ്പനി സെക്രട്ടറി
9 കമേഴ്സ്യൽ ആർട്ടിസ്റ്റ്
10 ഡെന്റൽ ആക്സിലറി
11 ഡെന്റൽ സർജൻ
12 ഡ്രാഫ്റ്റ്സ്മാൻ (മെക്കാനിക്കൽ എഞ്ചിനീയറിംഗ്)
13 ഫാമിലി ആന്റ് ചൈൽഡ് വെൽഫെയർ വർക്കർ
14 ഫോറസ്റ്റ് റേഞ്ചർ
15 ജനറൽ ഫിറ്റർ

16 ജിയോളജിസ്റ്റ്
17 ഹെൽത്ത് വിസിറ്റർ
18 ഹൈവേ എഞ്ചിനീയർ
19 ഹോർട്ടികൾച്ചറിസ്റ്റ്
20 ഇൻഷ്വറൻസ് ഏജന്റ്
21 ലൈബ്രേറിയൻ
22 പാറ്റേൺ മേക്കർ
23 ഫാർമസി ആസ് ഏ കരിയർ
24 ഫിസിക്കൽ എഡ്യൂക്കേഷൻ ടീച്ചർ
25 ഫാർമസിസ്റ്റ്
26 പ്ലാനിംഗ് യുവർ കരിയർ
27 പ്ലംബർ
28 പ്രൂഫ് റീഡർ
29 പബ്ലിക് ഹെൽത്ത് എഞ്ചിനീയർ
30 റേഡിയോ ആന്റ് ടെലിവിഷൻ ടെക്നീഷ്യൻ
31 സാനിറ്ററി ഇൻസ്പെക്ടർ
32 ഷീറ്റ് മെറ്റൽ വർക്കർ
33 മെഷീൻ ഡ്രില്ലർ (മെറ്റൽ)
34 മെഷീൻ ഗ്രൈൻഡർ
35 മീറ്റിയോറോളജിസ്റ്റ്
36 മില്ലർ മെറ്റൽ
37 മിൽറൈറ്റ്
38 മോൾഡർ
39 പഞ്ചായത്ത് സെക്രട്ടറി
40 സോഷ്യൽ എഡ്യൂക്കേഷൻ ഓർഗനൈസർ
41 ടീച്ചർ നഴ്സറി എഡ്യൂക്കേഷൻ
42 സിവിൽ എഞ്ചിനീയർ
43 അയൺ ആന്റ് സ്റ്റീൽ ഇൻഡസ്ട്രി
44 മെഡിക്കൽ ടെക്നീഷ്യൻ
45 ഓവർസീയർ (സിവിൽ)
46 വെൽഡർ
47 വെറ്ററിനറി സർജൻ
48 സുവോളജിസ്റ്റ്
49 മൈനിംഗ് എഞ്ചിനീയർ
50 ഇലക്ട്രോണിക്സ് എഞ്ചിനീയർ
51 ടൂൾ ആന്റ് ഡൈമേക്കർ
52 കേബിൾ ജോയിന്റർ
53 കെമിക്കൽ എഞ്ചിനീയർ
54 ടെലികമ്മ്യൂണിക്കേഷൻ എഞ്ചിനീയർ
55 ആട്ടോമൊബൈൽ എഞ്ചിനീയർ
56 സിവിൽ എഞ്ചിനീയർ
57 ഇൻഡസ്ട്രിയൽ ആന്റ് പ്രൊഡക്ഷൻ എഞ്ചിനീയർ
58 ടൗൺ ആന്റ് കൺട്രി പ്ലാനർ
59 ടർണർ
60 ട്രാക്ടർ ഓപ്പറേറ്റർ
61 ടൂറിസ്റ്റ് ഗൈഡ്

നാഷണൽ എംപ്ലോയ്മെന്റ് ഡയറക്ടറേറ്റ്,
തിരുവനന്തപുരം.

(ഒപ്പ്)
സ്റ്റേറ്റ് വൊക്കേഷണൽ ഗൈഡൻസ് ആഫീസർ.

Government of Kerala
1984

Reg. No. KL/TV/(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 7th August 1984/16th Sravana 1906 (Saka) [No. 32

## PART III

# Public Health Engineering Department

### TENDER NOTICE

No. PHSC. D5-3045/84. *20th June* 1984.

Competitive tenders in separate sealed covers superscribing the name of work are invited for and on behalf of the Kerala Water and Waste Water Authority by the undersigned from the registered contractors Class 'A' of this Department for the following works upto 4 p. m. on the date noted against each tender. Tenders will be opened at 4.30 p. m. on the last date fixed for receipt of tender.

| *Tender No.* | *Details of work with P.A.C.* | *E.M.D.* Rs. | *Cost of tender documents including S.T.* Rs. | *Last date of receipt of tender* | *Period of completion* Months |
|---|---|---|---|---|---|
| (1) | (2) | (3) | (4) | (5) | (6) |
| 5/84-85 | Accelerated Rural Water Supply Scheme to Nellanad Village in Nedumangad Taluk—Rs. 11,84,000 | 11,850 | 158.25 | Upto 4 p. m. on 8-8-1984 | 6 |
| 6/84-85 | Accelerated R. W. S. S to Poovachal in Neeranakavu Village in Nedumangad Taluk—Rs. 8,03,000 | 10,000 | 105.50 | 16-8-1984 | 6 |
| 7/84-85 | Accelerated R.W S.S to Mudakkal Village in Chirayinkil Taluk—Rs.6,81,000 | 10,000 | 105.50 | 18-8-1984 | 5 |
| 8/84-85 | Accelerated R. W. S. S. to Nemom Village (Portion) in Trivandrum District—Rs. 13,64,315 | 13,650 | 158.25 | 18-8-1984 | 9 |
| 9/84-85 | Accelerated R. W. S. S to Elamba Village in Chirayinkil Taluk—Rs.5,39,400 | 10,000 | 105.50 | 20-8-1984 | 4 |
| 10/84-85 | Accelerated R. W. S S. to Pulimath and Koduvazhannoor Village in Trivandrum District—Rs. 17,51,000 | 17,550 | 158.25 | 20-8-1984 | 10 |
| 11/84-85 | Accelerated R W. S. S. to Palode 'A' Village in Trivandrum District—Rs. 8,70,000 | 10,000 | 105.50 | 22-8-1984 | 6 |
| 12/84-85 | Accelerated R.W S.S to Vellalloor Village in Chirayinkil Taluk—Rs. 10,34,900 | 10,350 | 158.25 | 22-8-1984 | 8 |
| 13/84-85 | Accelerated R. W. S. S. to Kadinamkulam Village in Trivandrum District—Rs. 14,25,000 | 14,250 | 158.25 | 24-8-1984 | 9 |

| (1) | (2) | (3) | (4) | (5) | (6) |
|---|---|---|---|---|---|
| 14/84-85 | Accelerated R.W.S. to Uzhamalakkal 'B' Village in Nedumangad Taluk—Rs. 8,22,000 | 10,000 | 105.50 | Upto 4 p. m. on 24-8-1984 | 6 |
| 15/84-84 | Do. do. Vamanapuram 'A' Village in Nedumangad Taluk—Rs. 8,73,350 | 10,000 | 105.50 | do. 27-8-1984 | 6 |
| 16/84-85 | Do. do. Vamanapuram 'B' Village (Kallara) in Nedumangad Taluk—Rs. 11,17,770 | 10,200 | 158.25 | do 27-8-1984 | 8 |
| 17/84-85 | Do. do. Aryanad 'A' Village in Nedumangad Taluk—Rs. 9,76,500 | 10,000 | 105.50 | do. 27-8-1984 | 6 |
| 18/84-85 | Do. do. to Karakulam Village in Nedumangad Taluk—Rs. 15,82,000 | 15,850 | 158.25 | do 30-8-1984 | 10 |
| 19/84-85 | Do. do. Kazhakuttam Meenankulam in Trivandrum District—Rs. 13,62,000 | 13,650 | 158.25 | do. 30-8-1984 | 9 |
| 20/84-85 | Do. do. to Peringammala (Palode B) Village Rs. 9,27,750 | 10,000 | 105.50 | 30-8-1984 | 6 |
| 21/84-85 | Do. do. Tholicode (Uzhamalackal) 'A' Village—Rs. 9,24,700 | 10,000 | 105.50 | 30-8-1984 | 6 |

Tender forms and other particulars can be had from the Office of the undersigned on all working days during office hours from 8-8-1984 and upto 1 p. m. on the last date of receipt of respective tender on payment of value of the tender form (not refundable) either by cash or money order. Tenders received late or without the required E.M.D. will be rejected. All the conditions current/followed in Kerala Water & Waste Water Authority are applicable to those work also. If the due date of the tender turns will be a holiday the next working day will be considered as the due date for the sales and receipt of tender.

Office of the Superintending Engineer,
Public Health South Circle,
Observatory Hills,
Trivandrum.

S. GOVINDAN POTTI,
*Superintending Engineer,*
*(For and on behalf of the Kerala Water & Waste Water Authority, Trivandrum).*

---

ദർഘാസ് പരസ്യം

No. A1-10[illegible]9/84. 1984 ജൂലായ് 13.

കേരള വാട്ടർ ആൻറ് വേസ്റ്റ് വാട്ടർ അതോറിററിക്കുവേണ്ടി സെൻട്രൽ സ്റ്റോഴ്സ് ഡിവിഷൻ, കൊച്ചിൻ-25 എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന സാധനങ്ങൾ ഐ. എസ്. ഐ. മാർക്കോടുകൂടി സപ്ലൈ ചെയ്യുന്നതിന് പ്രശസ്ത സ്ഥാപനങ്ങളിൽ നിന്നും കവറിൻെറ മുകളിൽ സപ്ലൈയുടെ പേരെഴുതി മുദ്രവെച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു.

| ദർഘാസ് നമ്പർ | സപ്ലൈ ചെയ്യേണ്ട സാധനത്തിൻെറ പേര് | ദർഘാസ് ഫാറത്തിൻെറ വില രൂപ | പകർപ്പിൻെറ വില രൂപ | നിരത ദ്രവ്യം | ദർഘാസ് ഫാറം കൊടുത്തു തുടങ്ങുന്ന തീയതി | ദർഘാസ് ലഭിച്ചിരിക്കേണ്ട അവസാന തീയതി |
|---|---|---|---|---|---|---|
| (1) | (2) | (3) | (4) | (5) | (6) | (7) |
| 1/84-85 | പി. വി. സി. സ്പെഷ്യൽസ് സപ്ലൈ ചെയ്യുന്ന പ്രവർത്തി | 25+ വി. നി. | 2+വി. നി. | ഉദ്ധരിച്ച തുകയുടെ 1% | 30-7-1984 മുതൽ 8-8-1984 1 മണിവരെ | 8-8-1984 4 മണിവരെ |
| 2/84-85 | ജി. ഐ. സ്പെഷ്യൽസ് സപ്ലൈ ചെയ്യുന്ന പ്രവർത്തി | 50 +വി. നി. | 5+വി. നി. | ,, | 8-8-1984 മുതൽ 18-8-1984 1 മണിവരെ | 18-8-1984 4 മണി വരെ |

[illegible] ദർഘാസ് തുറക്കുന്ന സമയം—ദർഘാസ് നമ്പർ 1/84-85 നു 8-8-1984 4-30 മണിവരെ, 2/84-85 ന് 18-8-1984 4.30 വരെ കരാറുകാരൻ അവരുടെ കരാറിനോടൊപ്പം 3 രൂപയുടെ മുദ്രപ്പത്രത്തിൽ കരാർ എഴുതി ഒപ്പിട്ട് ദർഘാസിനോടൊപ്പം അയക്കേണ്ടതാണ്, കരാർ പത്രത്തിൻെറ മാതൃക ദർഘാസിനോടൊപ്പം കൊടുക്കുന്നതായിരിക്കും. നിശ്ചിത ഫോറത്തിലുള്ള കരാറോ, നിരതദ്രവ്യമോ, കൂടാതെയുള്ള ദർഘാസുകൾ നിരുപാധികം നിരസിക്കുന്നതായിരിക്കും. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ദർഘാസുകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല. കൂടുതൽ വിവരങ്ങളും ദർഘാസ് ഫോറങ്ങളും ഈ ഓഫീസിൽ നിന്നും എല്ലാ പ്രവർത്തി ദിവസങ്ങളിലും ഓഫീസ് സമയത്ത് ഫാറത്തിൻെറ വില (തിരിച്ചു നൽകുന്നതല്ല) രൊക്കമായോ മണി ഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ മേൽപറഞ്ഞ ദിവസം മുതൽ ലഭിക്കുന്നതാണ് (ദർഘാസ് പ്രമാണങ്ങൾ കൈമാറ്റം ചെയ്യാൻ പാടുള്ളതല്ല.) ദർഘാസ് തീയതി ഏതെങ്കിലും കാരണവശാൽ അവധി ആയിപ്പോയാൽ അടുത്ത പ്രവർത്തി ദിവസം അവസാന തീയതിയായി പരിഗണിക്കുന്നതായിരിക്കും.

എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയം,
കേന്ദ്രകലവറ, കൊച്ചിൻ-25.

ജോസഫ് ജെ. വെള്ളുക്കുന്നേൽ,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

## ദർഘാസ് പരസ്യം

നമ്പർ ഡി3, 83/83. 1984 ജൂലായ് 4.

കേരള വാട്ടർ ആൻറ് വേസ്‌റ്റ് വാട്ടർ അതോറിററി, ഡ്രെയിനേജ് ഡിവിഷൻ എക്‌സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തികൾക്ക് ''സി'' ക്ലാസും അതിനു മീതെയും, ഈ ഡിപ്പാർട്ടുമെൻറിൽ രജിസ്‌റ്റർ ചെയ്ത കരാറുകാരിൽ നിന്നും സ്ഥാപനങ്ങളിൽ നിന്നും 8-8-1984 നു വൈകുന്നേരം 4 മണി വരെ മത്സര സ്വഭാവമുള്ള ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ അന്നേ ദിവസം വൈകിട്ട് 4.30-ന് തുറക്കുന്നതാണ്.

| ക്രമ നമ്പർ | ദർഘാസ് നമ്പർ | പ്രവർത്തിയുടെ വിവരവും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ | ദർഘാസ് പ്രമാണത്തിൻെറ വില രൂപ | പ്രവർത്തി തീർക്കേണ്ട കാലാവധി |
|---|---|---|---|---|---|
| (1) | (2) | (3) | (4) | (5) | (6) |
| 1 | 2/84-85 | കോഴിക്കോട് അഴുക്കുചാൽ പദ്ധതി സോൺ 1 ബ്ളോക്ക് 1-ൽ ജോസഫ് റോഡിൽ പൈപ്പുകളിട്ട ശേഷമുള്ള റോഡിൻെറ പുനർനിർമ്മാണം മുതലായ ജോലി—രൂപ 1,92,273 | 3,900 | 52.75 | 3 മാസം |
| 2 | 3/84-85 | കോഴിക്കോട് അഴുക്കുചാൽ പദ്ധതി സോൺ 1 ബ്ലോക്ക്-11 ൽ സിൽക്ക് സ്ട്രീററിൽ പൈപ്പുകളിട്ട ശേഷമുള്ള റോഡിൻെറ പുനർനിർമ്മാണം മുതലായ ജോലി—രൂപ 1,70,493 | 3,500 | 52.75 | 3 മാസം |
| 3 | 4/84-85 | കോഴിക്കോട് അഴുക്കുചാൽ പദ്ധതി സോൺ 1 ബ്ലോക്ക് 1-ൽ കരിമ്പന പാലത്തേക്കുള്ള റോഡിൻെറ പാർശ്വഭിത്തികൾ ഉയർത്തുകയും റോഡരിക് മണ്ണിട്ട് ഉയർത്തുകയും ചെയ്യുന്ന ജോലി—രൂപ 70,646 | 1,450 | 26.40 | 3 മാസം |
| 4 | 5/84-85 | കോഴിക്കോട് അഴുക്കുചാൽ പദ്ധതി സോൺ 1 ബ്ലോക്ക് 1-ൽ മലാപ്പറമ്പ് സ്‌റ്റാഫ് ക്വാർട്ടേഴ്‌സും മററും പണിയാൻ ഉദ്ദേശിക്കുന്ന സ്ഥലത്തേക്കുള്ള റോഡും സ്ഥലത്തിനു ചുററും ചെങ്കല്ലുകൊണ്ടുള്ള ചുററുമതിലും നിർമ്മിക്കുന്ന ജോലി—രൂപ 4,58,040 | 9,200 | 52.75 | 3 മാസം |
| 5 | 6/84-85 | കോഴിക്കോട് അഴുക്കുചാൽ പദ്ധതി സോൺ 1 ബ്ലോക്ക് 1-ൽ പടിഞ്ഞാറേ കല്ലായി റോഡിൽ നിന്ന് തുടങ്ങി വട്ടാംപൊയിൽ റെയിൽവേ ഗേയിററു മുതൽ ഇബ്രാഹിം പാലം വരെ റോഡിൽ കുഴിച്ച് പൈപ്പിടുന്ന ജോലി—രൂപ 4,70,000 | 9,400 | 52.75 | 12 മാസം |
| 6 | 7/84-85 | മലാപ്പറമ്പ് ആഫീസ് കാമ്പസിൽ, വാച്ചുമാൻ-കം-കെയർടേക്കർക്കു വേണ്ടി ഒരു ക്വാർട്ടേഴ്‌സ് പണിയുക അതിൻെറ വൈദ്യുതികരണം, സാനിററി മുതലായ ജോലി—രൂപ 70,000 | 1,400 | 26.40 | 6 മാസം |

ദർഘാസ് ഫാറങ്ങളും മററു വിവരങ്ങളും താഴെ ഒപ്പുവെച്ച ഉദ്യോഗസ്ഥൻെറ കാര്യാലയത്തിൽ നിന്നും 1-8-1984 മുതൽ 8-8-1984 ഉച്ചയ്ക്ക് ഒരു മണി വരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ദർഘാസ് പ്രമാണത്തിൻെറ വില രൊക്കം പണമായോ മണിയോർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണത്തിനു വേണ്ടി അടച്ച തുക യാതൊരു കാരണവശാലും തിരിച്ചു കൊടുക്കുന്നതല്ല. ദർഘാസുകളെ സംബന്ധിച്ചുള്ള മറെറല്ലാ നിലവിലുള്ള വ്യവസ്ഥകളും ഇതിനു ബാധകമാണ്.

പബ്ലിക് ഹെൽത്ത് ഡ്രെയിനേജ് ഡിവിഷൻ,
എക്‌സിക്യൂട്ടീവ് എഞ്ചിനീയരുടെ
കാര്യാലയം,
കോഴിക്കോട്-9.

എം. അബ്ദുൾ വഹാബ്,
എക്‌സിക്യൂട്ടീവ് എഞ്ചിനീയർ,

(കേരളാ വാട്ടർ ആൻറ് വേസ്‌റ്റ് വാട്ടർ അതോറിററി
മാനേജിംഗ് ഡയറക്‌ടർക്കു വേണ്ടി.)

Reg. No. KL/TV/(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. ..XIX] Trivandrum, Tuesday, 7th August 1984/16th Sravana 1906 (Saka) [No. 32

## PART III

# Public Works Department

### ദർഘാസ് പരസ്യം

നമ്പർ എബി2-1052/84. 1984 ജൂലൈ 17.

കേരള ഗവർണ്ണർക്കു വേണ്ടി ഹരിപ്പാട് ബി ആന്റ് ആർ അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തികൾക്ക് അദ്ദേഹത്തിന്റെ ആഫീസിൽ 14-8-1984 വൈകുന്നേരം കൃത്യം 4 മണി വരെ നിശ്ചിത യോഗ്യതയുള്ള അംഗീകൃത കരാറുകാരിൽ നിന്നും സീലുവച്ച ദർഘാസുകൾ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം വൈകുന്നേരം 4.30-ന് കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| (1) | (2) | (3) |
| 1 | കാലവർഷക്കെടുതികൾ—തട്ടാരമ്പലം തൃക്കുന്നപ്പുഴ റോഡിൽ 9/800 മുതൽ 12/000 വരെയുള്ള അററകുററപ്പണികൾ—രൂപ 28,000 | 600 |
| 2 | ടി ടി തോട്ടപ്പള്ളി തൃക്കുന്നപ്പുഴ റോഡിൽ 4/0 മുതൽ 6/0 വരെയുള്ള അററകുററപ്പണികൾ—രൂപ 38,650 | 800 |
| 3 | ടി ടി കായംകുളം മുട്ടം റോഡിൽ 6/200 മുതൽ 7/400 വരെയുള്ള അററകുററപ്പണികൾ—രൂപ 38,950 | 800 |
| 4 | ടി ടി തട്ടാരമ്പലം തൃക്കുന്നപ്പുഴ റോഡിൽ 8/400 മുതൽ 8/800 വരെയുള്ള അററകുററപ്പണികൾ—രൂപ 36,000 | 750 |

ദർഘാസ് ഫാറത്തിന്റെ വില—ഓരോന്നിനും രൂപ 15+വി. നി.,

ദർഘാസ് സ്വീകരിക്കുന്ന അവസാന തീയതി—14-8-1984

പ്രവർത്തി തീർക്കേണ്ട കാലാവധി—ഒരു മാസം.

ദർഘാസ് ഫാറങ്ങളും മററു വിശദവിവരങ്ങളും ഈ ആഫീസിൽ നിന്നും പത്തു ദിവസം മുതൽ ദർഘാസ് ദിവസം ഉച്ചക്ക് ഒരു മണിവരെ എല്ലാ പ്രവൃത്തി ദിവസങ്ങളിലും ദർഘാസ് ഫാറത്തിന്റെവില രൊക്കം പണമായോ മണിയോർഡറായോ രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. കേരള പൊതുമരാമത്തു വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മററല്ലാ വ്യവസ്ഥകളും ഇതിന്നുബാധകമാണ്.

അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറാഫീസ്, ബി & ആർ സബ്ഡിവിഷൻ, ഹരിപ്പാട്.

കോശി പി. മാത്യു,
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എൻജിനീയർ.

### ദർഘാസ് പരസ്യം

നമ്പർ എ3. 1602/84. 1984 ജൂലൈ 12.

കേരള പൊതുമരാമത്ത് വകുപ്പ് (ബി. ആന്റ് ആർ.) ആലപ്പുഴ അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ കേരളാ ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന പ്രവർത്തികൾക്ക് കേരള പൊതുമരാമത്തു വകുപ്പിൽ രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും 9-8-1984 വൈകുന്നേരം 4 മണി വരെ ദർഘാസുകൾ പ്രവർത്തിയുടെ പേര് ആലേഖനം ചെയ്തിട്ടുള്ള മുദ്രവെച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. അന്നേ ദിവസം വൈകുന്നേരം 4.30-ന് കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| (1) | (2) | (3) |
| 1. | അമ്പലപ്പുഴ ബി. ആന്റ്. ആർ. സെക്ഷനാഫീസ് കെട്ടിടത്തിന്റെ പ്രത്യേക അററകുററ പണികൾ—രൂപ 9,358 | 200 |
| 2 | അമ്പലപ്പുഴ ഹൈസ്കൂളിന്റെ വാർഷിക അററകുററ പണികൾ—രൂപ 9,530 | 2 00 |

| (1) | (2) | (3) |
|---|---|---|
| 3 | തലവടി ഗവൺമെന്റ് ഹൈസ്കൂളിന്റെ 1983-84-ലെ വാർഷിക അററകുററപ്പണികൾ—രൂപ 7,359 | 150 |
| 4 | അമ്പലപ്പുഴ പോലീസ് ക്വാർട്ടേഴ്സിന്റെ വാർഷിക അററകുററ പണികൾ—രൂപ 9,728 | 200 |

ടെണ്ടർ പ്രമാണങ്ങളുടെ വില—ഓരോന്നിനും രൂപ 10+എസ്. ററി.

ജോലി തീർക്കേണ്ട കാലാവധി—ഒരു മാസം.

ടെണ്ടർ പ്രമാണങ്ങളും മററു വിശദവിവരങ്ങളും താഴെ ഒപ്പുവച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്ന് 6-8-1984 മുതൽ എല്ലാ പ്രവർത്തി ദിവസങ്ങളിലും, പ്രവർത്തി സമയങ്ങളിലും ടെണ്ടർ തീയതി ഉച്ചക്ക് 1 മണി വരെയും ടെണ്ടർ പ്രമാണത്തിന്റെ വില രൊക്കം പണം ആയോ മണി ഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ടെണ്ടർ പ്രമാണത്തിനു വേണ്ടി അടച്ചതുക യാതൊരു കാരണവശാലും തിരികെ ലഭിക്കുന്നതല്ല. ടെണ്ടർ പ്രമാണങ്ങൾ പൊതുമരാമത്ത് വകുപ്പിലെ അംഗീകൃത കരാറുകാർക്കു മാത്രം ലഭിക്കുന്നതും അവ അന്യോന്യം കൈമാറുവാൻ പാടില്ലാത്തതുമാകുന്നു.

അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറെ അധികാരപ്പെടുത്തിയതും പ്രവർത്തിയുടെ പേര് വ്യക്തമായി രേഖപ്പെടുത്തിയതും ആവശ്യമായ സ്ററാമ്പ് പതിച്ച് ഒപ്പിട്ടതുമായ നിരതദ്രവ്യം അടച്ച രസീത് ടെണ്ടറിനോടൊപ്പം സമർപ്പിക്കേണ്ടതാണ്. കേരള പൊതുമരാമത്തു വകുപ്പിലെ ടെണ്ടറുകളെ സംബന്ധിച്ചുള്ള മറെറല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

പൊതുമരാമത്ത് വകുപ്പ്,
(ബി. ആന്റ്. ആർ.)
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ
കാര്യാലയം, ആലപ്പുഴ.

പി. കെ. ജനാർദ്ദനൻ,
അസിസ്റ്റന്റ്
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

---

ടെണ്ടർ പരസ്യം

നമ്പർ എ5. 2318/84. 1984 ജൂലായ് 18.

ആലപ്പുഴ പൊതുമരാമത്ത് വകുപ്പ് (ഇറിഗേഷൻ) എക്സിക്യൂട്ടീവ് എൻജിനീയർ കേരള ഗവർണ്ണർക്കു വേണ്ടി താഴെ പറയുന്ന പ്രവർത്തികൾക്ക് കേരള പൊതുമരാമത്തു വകുപ്പിൽ A, B, C ക്ലാസുകളിൽ രജിസ്ററർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും മത്സര ടെണ്ടറുകൾ ജോലിയുടെ പേര് ആലേഖനം ചെയ്തിട്ടുള്ള മുദ്രവെച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. അന്നേ ദിവസം വൈകുന്നേരം 4.30 ന് കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ടെണ്ടറുകൾ തുറക്കുന്നതാണ്. ടെണ്ടറിന്റെ കാലാവധി അതു സ്വീകരിക്കുന്ന അവസാന തീയതി മുതൽ മൂന്നു മാസം വരെ ആയിരിക്കും.

പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും—തപാലാഫീസ് ചെങ്ങാട ജട്ടിയുടെ പുനരുദ്ധാരണ പണികളും ബോട്ടടുക്കുന്ന ജട്ടി ഭാഗത്തിന്റേയും ബോട്ട് ഓടുന്ന വഴിയുടെ താഴ്ത്തലും—രൂപ 82,000

നിരത ദ്രവ്യം—രൂപ 1,650

ടെണ്ടർ പ്രമാണങ്ങളുടെ വില—രൂപ 25+വി. നി.

പ്രവൃത്തി ചെയ്തു തീർക്കേണ്ട കാലാവധി—3 മാസം.

ടെണ്ടർ സ്വീകരിക്കുന്ന അവസാന തീയതിയും സമയവും—10-8-1984 വൈകുന്നേരം 4 മണി വരെ.

മുകളിൽ കൊടുത്തിരിക്കുന്ന കാലാവധിക്കുള്ളിൽ പ്രവർത്തി ചെയ്തു തീർക്കേണ്ടതും അത് സെലക്ഷൻ നോട്ടീസിന്റെ തീയതി മുതൽ കണക്കാക്കുന്നതുമായിരിക്കും. ടെണ്ടർ പ്രമാണങ്ങളും മററു വിശദ വിവരങ്ങളും താഴെ ഒപ്പു വച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും 3-8-1984 മുതൽ എല്ലാ പ്രവൃത്തി ദിവസങ്ങളിലും പ്രവൃത്തി സമയങ്ങളിലും ടെണ്ടർ സ്വീകരിക്കുന്ന അവസാന തീയതി ഉച്ചയ്ക്ക് 1 മണി വരെ ടെണ്ടർ പ്രമാണത്തിന്റെ വില രൊക്കം പണമായോ മണി ഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ടെണ്ടർ പ്രമാണത്തിനു വേണ്ടി അടയ്ക്കുന്ന തുക യാതൊരു കാരണവശാലും തിരികെ ലഭിക്കുന്നതല്ല. ടെണ്ടർ പ്രമാണങ്ങൾ കേരള പൊതുമരാമത്തു വകുപ്പിലെ അംഗീകൃത കരാറുകാർക്കു മാത്രം ലഭിക്കുന്നതും അവ അന്യോന്യം കൈമാററം പാടില്ലാത്തതുമാകുന്നു. നിരത ദ്രവ്യം പണമായി സ്വീകരിക്കുന്നതല്ല. നിരതദ്രവ്യത്തിനു വേണ്ടിയുള്ള ബാങ്ക് ഡിമാന്റുകൾ ആലപ്പുഴ പൊതുമരാമത്തു (ജലസേചനം) എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ പേരിൽ അധികാരപ്പെടുത്തിയും പ്രവൃത്തിയുടെ പേര് വ്യക്തമായി രേഖപ്പെടുത്തിയും ആവശ്യമായ സ്ററാമ്പ് പതിച്ച് ഒപ്പിട്ടു ടെണ്ടറിനോടൊപ്പം സമർപ്പിക്കേണ്ടതാണ്. കേരളാ പൊതുമരാമത്തു വകുപ്പിലെ ടെണ്ടറുകളെ സംബന്ധിച്ച മററു എല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

പൊതുമരാമത്ത് വകുപ്പ്
(ഇറിഗേഷൻ)
എക്സിക്യൂട്ടീവ്
എഞ്ചിനീയറുടെ കാര്യാലയം,
ആലപ്പുഴ.

ജോർജ് വർഗീസ്,
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

---

ടെണ്ടർ പരസ്യം

നമ്പർ ഡി. ബി. 146/84. 1984 ജൂലൈ 11.

അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എൻജിനീയർ, എം. വി. ഐ. പി. സബ് ഡിവിഷൻ നമ്പർ-6, കൂത്താട്ടുകുളം കേരളാ ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന പ്രവൃത്തികൾക്ക് കേരള പൊതുമരാമത്തു വകുപ്പിലെ അംഗീകൃത കരാറുകാരിൽ നിന്നും മത്സര സ്വഭാവമുള്ള ടെണ്ടറുകൾ പ്രവർത്തിയുടെ പേര് എഴുതി മുദ്രവച്ച കവറുകളിൽ ക്ഷണിക്കുന്നു. ടെണ്ടറുകൾ 10-8-1984 ഉച്ചതിരിഞ്ഞ് 4 മണിവരെ സ്വീകരിക്കുന്നതും അന്നേ ദിവസം 4.30-ന് തുറക്കുന്നതുമാണ്.

| ടെണ്ടർ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| 1. ഡി. ബി. 146/84 | എം. വി. ഐ. പി.—മണിയൻകല്ല് ഉപശാഖാ കനാലിനു വേണ്ടിയുള്ള സ്ഥലത്തിന് അതിരുകല്ലുകൾ ഇടലും ബി. എം. കല്ല് ഇടലും—രൂപ 5,902 | 150 |
| 2. ഡി. ബി. 183/78 | മാറാടി ബ്രാഞ്ച് കനാൽ 3000 മീ. മുതൽ 3300 മീ. വരെയുള്ള ഭാഗത്തിൽ മണ്ണിന്റെ സ്വഭാവം അറിയുന്നതിനുള്ള പരിക്ഷണ കുഴികൾ എടുക്കുക—രൂപ 3,677 | 100 |

ടെണ്ടർ പ്രമാണത്തിന്റെ വില—ക്രമനമ്പർ 1-ന് രൂപ 10+വി. നി, ക്രമനമ്പർ 2-ന് രൂപ 5+വി. നി.

പ്രവൃത്തി തീർക്കേണ്ട കാലാവധി— 1 മാസം

കരാറുകാരന്റെ വിഭാഗം — ഡിയും അതിനു മുകളിലും

ദർഘാസ് പ്രമാണങ്ങളും മററു വിശദവിവരങ്ങളും താഴെ ഒപ്പു വെച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും ദർഘാസ് ദിവസം ഉച്ചയ്ക്ക് ഒരു മണിവരെയുള്ള പ്രവർത്തി ദിവസങ്ങളിൽ പ്രവൃത്തി സമയത്ത് വില രൊക്കം പണം ആയോ മണിയോർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതും അവ അന്യോന്യം കൈമാറാൻ പാടില്ലാത്തതുമാകുന്നു. ദർഘാസ് പ്രമാണത്തിനുവേണ്ടി അടച്ചിട്ടുള്ള തുകയാതൊരു കാരണവശാലും മടക്കി കൊടുക്കുന്നതല്ല. കേരള പൊതുമരാമത്ത് വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മററ് എല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാകുന്നു.

| | |
|---|---|
| അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എൻജിനീയറുടെ കാര്യാലയം, എം. വി. ഐ. പി. സബ്ഡിവിഷൻ നമ്പർ-6, കൂത്താട്ടുകുളം. | എ. വി. തോമസ്, അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ. |

ദർഘാസ് പരസ്യം

നമ്പർ ഡി. ബി. 1056/83. 1984 ജൂലൈ 10.

കേരള ഗവർണ്ണർക്കുവേണ്ടി അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ പെരിയാർ വാലി ഇറിഗേഷൻ പ്രോജക്റ്റ് സബ്ഡിവിഷൻ നമ്പർ 8, കോലഞ്ചേരി താഴെ പറയുന്ന പ്രവൃത്തിക്ക് 9-8-1984 വൈകുന്നേരം 4 മണി വരെ പൊതുമരാമത്ത് വകുപ്പിൽ രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും പ്രവൃത്തിയുടെ പേരെഴുതിയ മുദ്രവെച്ച കവറുകളിൽ ഇട്ട ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ അന്നേ ദിവസം വൈകുന്നേരം 4.30-ന് തുറക്കുന്നതാണ്.

പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും—പി. വി. ഐ. പി., കോലഞ്ചേരി ബ്രാഞ്ച് കനാൽ ചെയിനേജ് 14410-നും ചെയിനേജ് 14470-നും ഇടയിൽ കാന നിർമ്മാണം—രൂപ 31,645

നിരതദ്രവ്യം—രൂപ 650

ദർഘാസ് പ്രമാണത്തിന്റെ വില—രൂപ 15+എസ്. ററി.

കരാറുകാരുടെ യോഗ്യതാ ക്ലാസ്—'സി' യും അതിനു മുകളിലും

[illegible] തീർക്കേണ്ട കാലാവധി—2 മാസം

ദർഘാസ് പ്രമാണങ്ങളും മററു [illegible]ങ്ങളും താഴെ ഒപ്പുവെച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും എല്ലാ പ്രവർത്തി ദിവസങ്ങളിലും 9-8-1984 ഉച്ചയ്ക്ക് ഒരു മണിവരെയും ദർഘാസ് പ്രമാണത്തിന്റെ വില രൊക്കം പണമായോ മണിയോർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ (വില തിരികെ കൊടുക്കുന്നതല്ല) ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണങ്ങൾ പൊതുമരാമത്ത് വകുപ്പിലെ മേൽ പറഞ്ഞ അംഗീകൃത കരാറുകാർക്കു മാത്രം ലഭിക്കുന്നതും അവ അന്യോന്യം കൈമാറാൻ പാടില്ലാത്തതും ആകുന്നു.

താഴെ ഒപ്പു വച്ച ഉദ്യോഗസ്ഥനെ അധികാരപ്പെടുത്തിയതും ജോലിയുടെ പേര് വ്യക്തമായി എഴുതിയതും ആവശ്യ സ്റ്റാമ്പ് പതിച്ച് ഒപ്പിട്ടതുമായ നിരതദ്രവ്യം ദർഘാസിനോടൊപ്പം സമർപ്പിക്കേണ്ടതാണ്. കേരള പൊതുമരാമത്ത് വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മറെറല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

| | |
|---|---|
| പി. വി. ഐ. പി. സബ്ഡിവിഷൻ നമ്പർ 8, കോലഞ്ചേരി. | കെ. കെ. വറുഗീസ്, അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ. |

ലേല പരസ്യം

മൂവാററുപുഴ പൊതുമരാമത്ത് വകുപ്പ് (ബി. ആന്റ് ആർ.) എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയത്തിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

നമ്പർ എ. 8-5678/84. 1984 ജൂലൈ 16.

കോതമംഗലം വാഴക്കുളം റോഡിൽ ആയവന കവലയുടെ തൊട്ടു തെക്കുവശം റോഡിന്റെ പടിഞ്ഞാറെ അരികിൽ നിന്നിരുന്നതും ഏനാനല്ലൂർ വില്ലേജിൽ സർവ്വേ നമ്പർ 261/1-ൽ പെട്ടതും മഴയത്ത് കടപുഴകി വീണു പോയതുമായ ആഞ്ഞിലിത്തടി (താഴെ കൊടുത്തിരിക്കുന്ന വിവരപ്രകാരമുള്ളത്) 1984 ആഗസ്റ്റ് മാസം 13-ാം തീയതി 11 മണിക്ക് ടി സ്ഥലത്തുവച്ച് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററ് ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു കൊടുക്കുന്നതാണ്. ലേലത്തിൽ പങ്കെടുക്കാൻ താൽപര്യമുള്ളവർ ലേലത്തിനു മുമ്പായി 1,000 രൂപ നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതും കൂടുതൽ തുകയ്ക്ക് ലേലം കേൾക്കുന്ന ആളിന്റെ പേരിൽ ലേലം താൽക്കാലികമായി ഉറപ്പിക്കുന്നതും ലേല സംഖ്യ മുഴുവനും (5.5% ടാക്സ് ഉൾപ്പെടെയുള്ളത്) അപ്പോൾത്തന്നെ കെട്ടിവയ്ക്കേണ്ടതുമാകുന്നു. ഈ കാര്യാലയത്തിൽ നിന്ന് രേഖാമൂലമുള്ള നിർദ്ദേശം കിട്ടിയശേഷം പ്രസ്തുത തടികൾ സ്ഥലത്തു നിന്നും ഉടനെ നീക്കം ചെയ്യേണ്ടതുമാണ്. ലേല ദിവസം പൊതു ഒഴിവു ദിവസമായി വന്നാൽ ലേലം അടുത്ത പ്രവൃത്തി ദിവസം നിശ്ചിത സമയത്തും സ്ഥലത്തും നടത്തുന്നതാണ്. കൂടുതൽ വിവരങ്ങൾ ഈ ആഫീസിൽ നിന്നും ഓഫീസ് സമയങ്ങളിൽ ലഭിക്കുന്നതാണ്. പ്രസ്തുത മരം ലേലത്തിൽ സംബന്ധിക്കുവാനാഗ്രഹിക്കുന്നവർ ലേലത്തിനുമുമ്പ് മരം കണ്ടുബോദ്ധ്യപ്പെട്ടുകൊള്ളേണ്ടതും ലേലത്തിനു ശേഷം അപ്രകാരമുള്ള പരാതികൾ പരിഗണിക്കുന്നതുമല്ല.

ലേല വസ്തുവിന്റെ വിവരണം

| | | | | | |
|---|---|---|---|---|---|
| 1 | ആഞ്ഞിലിത്തടി | 2.9 മീററർ ഗർത്ത് | | 2.6 മീററർ നീളം | |
| 2 | ,, | 2.4 | ടി | 5.3 | ടി |
| 3 | വിറക് 6 ടൺ | | | | |

| | |
|---|---|
| മൂവാററുപുഴ. | ജേക്കബ് മാത്യു, എക്സിക്യൂട്ടീവ് എഞ്ചിനീയർ. |

ദർഘാസ് പരസ്യം

No. DB1/84-85. 1984 ജൂലൈ 12.

മൂവാററുപുഴ പൊതുമരാമത്ത് വകുപ്പ് റോഡ് കെട്ടിട വിഭാഗം അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ, കേരള ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന പ്രവർത്തികൾക്ക് അദ്ദേഹത്തിന്റെ ആഫീസിൽ 10-8-1984 വൈകുന്നേരം നാലു മണിവരെ പൊതുമരാമത്തു വകുപ്പിലെ അംഗീകൃതകരാറുകാരിൽ നിന്നും മുദ്രവെച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസ് പ്രമാണങ്ങൾ താഴെ ഒപ്പുവച്ച ഉദ്യോഗസ്ഥന്റെ ആഫീസിൽ നിന്നും ദർഘാസ് ദിവസം ഉച്ചക്ക് 1 മണിവരെ വിലയൊടുക്കി അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

കേരള പൊതുമരാമത്ത് വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മറെറല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും. ദർഘാസുകൾ അന്നേ ദിവസം

വൈകുന്നേരം 4.30-ന് കരാറുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവൃത്തിയുടെ പേരും അടങ്കൽതുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| | താഴെ പറയുന്ന റോഡുകളുടെ കേടുവന്ന ഭാഗത്തെ അടിയന്തിര പുനരുദ്ധാരണ ജോലികൾ | |
| 1 | തൊടുപുഴ—പിറവം റോഡ് 10/0–17/0—രൂപ 35,000 | 700 |
| 2 | കൂത്താട്ടുകുളം മാർക്കററ് റോഡ് 0/0–4/0—രൂപ 24,000 | 500 |
| 3 | തൊടുപുഴ—പിറവം റോഡ് 20/0–25/0—രൂപ 30,000 | 600 |
| 4 | മാറാടി—മണ്ണത്തൂർ റോഡ് 0/0–6/400—രൂപ 38,000 | 800 |
| 5 | ഓണക്കൂർ—അന്തിയാലുങ്കൽ റോഡ് 3/200-6/00—രൂപ 18,000 | 400 |
| 6 | മുഞ്ഞാലപുരം—എടയാർ റോഡ് 0/0–5/090 രൂപ 20,500 | 450 |
| 7 | അടുപറമ്പ്—രണ്ടാർകര റോഡ്—രൂപ 11,600 | 250 |
| 8 | മൂവാററുപുഴ—ഇടപ്പള്ളി റോഡ് കി. മീ. രണ്ടിലെ കേടുവന്ന കലുങ്ക് പുതുക്കി പണിയുക—രൂപ 15,870 | 350 |

ദർഘാസ് പ്രമാണത്തിന്റെ വില—(ക്രമനമ്പർ ഒന്നിനും മൂന്നിനും നാലിനും 15+വി നി. യും ക്രമനമ്പർ 2, 5, 6, 7, 8 എന്നിവയ്ക്ക് 10+വി നി. യും

പ്രവർത്തി തീർക്കേണ്ട കാലാവധി—2 മാസം

അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയം, റോഡ്-കെട്ടിട വിഭാഗം സബ് ഡിവിഷൻ, മൂവാററുപുഴ.

വി. സി. തോമസ്,
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എൻജിനീയർ.

---

## ദർഘാസ് പരസ്യം

നമ്പർ എൽ. ഐ. 9213/83. 1984 ജൂലൈ 12.

കേരള ഗവർണ്ണർക്കുവേണ്ടി എക്സിക്യൂട്ടീവ് എഞ്ചിനീയർ മൈനർ ഇറിഗേഷൻ ഡിവിഷൻ, എറണാകുളം താഴെ പറയുന്ന പ്രവർത്തികൾക്ക് അദ്ദേഹത്തിന്റെ ആഫീസിൽ 1-8-1984-ാം തീയതി വൈകുന്നേരം 4 മണി വരെ നിശ്ചിത യോഗ്യതയുള്ള രജിസ്ററർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും സീലുവച്ച ദർഘാസുകൾ സ്വീകരിക്കുന്നതാണ്. ദർഘാസ് ദിവസം വൈകുന്നേരം 4.30-ന് എക്സിക്യൂട്ടീവ് എൻജിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| (1) | (2) | (3) |
| 1 | ദർഘാസ് നമ്പർ 22/84-85<br>ഏലൂർ നോർത്ത് പമ്പ്ഹൗസ് പുതുക്കി പണിയലും ഏലൂർ നോർത്ത് ലിഫ്ററ് ഇറിഗേഷൻ കനാലിന്റെ പുനരുദ്ധാരണവും—രൂപ 1,05,992 | 2,150 |
| 2 | ദർഘാസ് നമ്പർ 23/84-85<br>ചെല്ലാനം പഞ്ചായത്തിൽ കളത്ര പ്രധാന ബണ്ടിൽ നിന്നും കുതിരകരി തെക്കേ അററത്തേക്കുള്ള ബണ്ടിന്റെ അത്യാവശ്യ അററകുററ പണികൾ—രൂപ 1,86,740 | 3,750 |
| 3 | ദർഘാസ് നമ്പർ 24/84-85.<br>(പുനർ ദർഘാസ്)<br>എം. ഐ. സ്ട്രക്ച്ചർ തൃക്കാക്കര പഞ്ചായത്തിൽ കാളച്ചാൽ ബണ്ട്-ചിപ്പിന്റെ അററകുററപ്പണികൾ—രൂപ 81,673 | 1,650 |

ദർഘാസ് ഫോറത്തിന്റെ വില— ക്രമനമ്പർ ഒന്നിനും രണ്ടിനും രൂപ 50+വി. നി. യും ക്രമനമ്പർ മൂന്നിന് രൂപ 25+വി. നി. യും

പണി തീർക്കേണ്ട കലാവധി— ക്രമനമ്പർ ഒന്നിന് 8 മാസവും ക്രമനമ്പർ രണ്ടിന് 3 മാസവും ക്രമനമ്പർ മൂന്നിന് 4 മാസവും

കരാറുകാരുടെ ക്ലാസ് എ, ബി, സി.

ദർഘാസ് ഫാറങ്ങളും മററു വിശദ വിവരങ്ങളും ദർഘാസ് ദിവസത്തിന് 7 ദിവസം മുമ്പു മുതൽ ദർഘാസ് ദിവസം ഉച്ചക്ക് 1 മണി വരെ എറണാകുളം മൈനർ ഇറിഗേഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ നിന്നും ആഫീസ് സമയങ്ങളിൽ ലഭിക്കുന്നതാണ്. ദർഘാസ് ഫാറത്തിന്റെ വില രൊക്കം പണമായോ മണി ഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

അംഗീകൃത കരാറുകാരുടെ രജിസ്ട്രേഷൻ കാർഡ് കാണിച്ചാൽ മാത്രമേ ദർഘാസു ഫാറങ്ങൾ ആഫീസിൽ നിന്നും ലഭിക്കുകയുള്ളൂ. ദർഘാസ് ഫാറത്തിന്റെ വില അടച്ചാൽ മടക്കി കൊടുക്കുന്നതല്ല.

ദർഘാസ് ഫാറങ്ങൾ കരാറുകാർ കൈമാററം പാടുള്ളതല്ല. നിശ്ചിത സമയത്തിനു ശേഷം ലഭിക്കുന്ന ദർഘാസുകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത എല്ലാ ദർഘാസുകളും തിരസ്കരിക്കപ്പെടുന്നതായിരിക്കും.

കേരള പൊതുമരാമത്ത് വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മറെറല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

എക്സിക്യൂട്ടീവ് എഞ്ചിനീയർ ആഫീസ്, മൈനർ ഇറിഗേഷൻ ഡിവിഷൻ, എറണാകുളം, കൊച്ചിൻ-30.

എം. സി. ജോയ്,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

## ലഘു ദർഘാസ് പരസ്യം

ഡി. ബി. നമ്പർ 1/84. 1984 ജൂലൈ 10.

താഴെ പറയുന്ന വേലയ്ക്ക് സംസ്ഥാന ഗവർണ്ണർക്കുവേണ്ടി ആലുവ നാഷണൽ ഹൈവേ അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ പൊതുമരാമത്ത് വകുപ്പിലെ 'ഡി' ക്ലാസ്സും അതിലുപരിയും ഉള്ള അംഗീകൃത കരാറുകാരിൽ നിന്നും 10-8-1984-ന് 16.00 മണിക്കകം വേലയുടെ പേർവിവരം രേഖപ്പെടുത്തിയ പ്രത്യേകം പ്രത്യേകം മുദ്രവെച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു.

ദർഘാസ് നമ്പർ 4/84-85.

പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും—ദേശീയപാത 47-ൽ കി. മീ. 340/200-ൽ സർക്കാർ വക വാഹനങ്ങൾ പാർക്കു ചെയ്യുന്നതിന് പണിതിട്ടുള്ള ഷെഡ്ഡിന് റോളിങ്ങ് ഷട്ടർ ഉണ്ടാക്കി ഫിററു ചെയ്യുന്നതിന്—രൂപ 10,472

